ത്തിയിട്ടുള്ളതിനാൽ ടിഡിപ്പോസിററ് തുകയും സൗജന്യ റേഷൻ വിതരണം നടത്തിയ വകയിൽ കിട്ടുവാനുള്ള തുകയും ഉൾപ്പെടെ 2,500 രൂപയിൽ കവിയാത്ത തുക തിരികെ വാങ്ങുന്നതിലേയ്ക്ക് ടിഎൽസി പത്രോസിന്റെ പേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരായി ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി2-16096/82. 1982 നവംബർ 19.

കരുനാഗപ്പള്ളി താലൂക്കിൽ പൻമന വില്ലേജിൽ തുപ്പശ്ശേരി മുറിയിൽ തിരുവുമ്മാലിൽ വീട്ടിൽ പരേതനായ ശ്രീ. എൻ. ജനാർദ്ദനക്കുറുപ്പ് പൻമനയിൽ ചിററൂർ എൽ. പി. സ്കൂളിൽ അദ്ധ്യാപകനായിരിക്കെ മരണമടഞ്ഞതിനാൽ സർവ്വീസിലിരിക്കെ മരിച്ചയാളുടെ അനന്തിരാവകാശികൾക്ക് ജോലി ലഭിക്കുന്ന ആനുകൂല്യം തുടങ്ങിയവ ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ രാജമ്മയും സന്താനങ്ങളായ ജെ. ആർ. ഉഷ, ജെ. ആർ. ഷീല എന്നിവർ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി ജനാർദ്ദനക്കുറുപ്പ് മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി രാജമ്മയും സന്താനങ്ങളായ ഉഷ, ഷീല, ലത എന്നിവർ മാത്രമേയുള്ളു എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും അവകാശികളിൽ രാജമ്മ, ഉഷ, ഷീല എന്നിവർ അവരുടെ അവകാശം മറെറാരവകാശിയായ ലതക്ക് വേണ്ടി ഒഴിഞ്ഞുകൊടുത്തുകൊണ്ട് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും ടി ആനുകൂല്യം വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടി ജെ. ആർ. ലത മാത്രമാണെന്നുകാണിച്ച് അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി2-11691/82. 1982 നവംബർ 24.

കരുനാഗപ്പള്ളി താലൂക്കിൽ കുലശേഖരപുരം വില്ലേജിൽ ആദിനാട് വടക്കുംമുറിയിൽ വിജയസദനത്ത് പരേതനായ ഭാർഗ്ഗവൻ പിള്ള ചവറ സ്റേററ് ബാങ്കിലും കായംകുളം ഫെഡറൽ ബാങ്കിലും പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരിച്ചുവാങ്ങുന്നതിനായി അവകാശ സർട്ടിഫിക്കററിന് പരേതന്റെ ഭാര്യ ടി വീട്ടിൽ മീനാക്ഷിയമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി ഭാർഗ്ഗവൻ പിള്ള മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി മീനാക്ഷിയമ്മയും പരേതന്റെ സന്താനങ്ങളായ വിജയകുമാരി (23) സുജാതകുമാരി (18) വിജയകുമാർ (15) ജയകുമാരി (11) എന്നിവർ മാത്രമേയുള്ളുവെന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മേജർ സന്താനങ്ങൾ അവരുടെ അവകാശം അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി സ്വർണ്ണാഭരണങ്ങൾ തിരിച്ചു വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടി മീനാക്ഷിയമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം.

കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കരുനാഗപ്പള്ളി.

പി. ഗോപാലകൃഷ്ണൻ, തഹശീൽദാർ.

## Kottarakkara Taluk

പരസ്യം

(1)

എ10-7637/82. 1982 നവംബർ 19.

കൊട്ടാരക്കര താലൂക്കിൽ പവിത്രേശ്വരം വില്ലേജിൽ വെൺകുളത്ത് വീട്ടിൽ സാവിത്രി 29-7-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാളിന് കുണ്ടറ പള്ളിമുക്ക് ക്യാഷ്യൂ ഫാക്ടറിയിൽ ജോലിയായിരുന്നു. ടിയാൾക്ക് കിട്ടാനുള്ള 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാളുടെ ഭർത്താവ് ടി വീട്ടിൽ പി. രാഘവൻ കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ സമർപ്പിച്ച അപേക്ഷപ്രകാരം അന്വേഷണവും അവകാശവിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | രാഘവൻ | ഭർത്താവ് | |
| 2 | വിജയകുമാരി | മകൾ | 25 |
| 3 | ചന്ദ്രബാബു | മകൻ | 22 |
| 4 | വത്സല | മകൾ | 19 |

പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. രണ്ടും മൂന്നും നാലും കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷി വാങ്ങിച്ചെടുക്കുന്നതിന് പരിപൂർണ്ണ സമ്മതമാണെന്ന് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതയ്ക്ക് ലഭിക്കുവാനുള്ള തുക കൈപ്പററുന്നതിനുള്ള നിയമാനുസൃതമായ അവകാശി അപേക്ഷകനും, പരേതയുടെ ഭർത്താവുമായ ടി വീട്ടിൽ ശ്രീ. പി. രാഘവൻ മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസങ്ങൾക്കകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ10-10323/82. 1982 നവംബർ 18.

കൊട്ടാരക്കര താലൂക്കിൽ ചിതറ വില്ലേജിൽ കൊല്ലായിൽ റോഡുവിളവിൽ എ. ഷംസുദ്ദീൻ 7-4-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് കടയ്ക്കൽ സ്റേററ് ബാങ്കിൽ 1440 രൂപയുടെ പണയം തിരികെ എടുക്കുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ടി വീട്ടിൽ എ. ലൈലാബീവി കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ സമർപ്പിച്ച അപേക്ഷ പ്രകാരം അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ലൈലാബീവി | ഭാര്യ | 38 |
| 2 | ലിസ | മകൾ | 18 |
| 3 | ലീന | ,, | 16 |
| 4 | ഷിബു | മകൻ | 13 |
| 5 | അലിഅക്ബർ | പിതാവ് | 75 |
| 6 | അസുമാ ബീവി | മാതാവ് | 70 |

മേൽപ്പറഞ്ഞവരിൽ 3-ം, 4-ം കക്ഷികൾ മൈനറുകളാണ്. രണ്ടും, അഞ്ചും, ആറും കക്ഷികൾ ടി പണയം ഒന്നാം കക്ഷിയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ ശ്രീമതി എ. ലൈലാബീവി വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ടി പണയം തിരികെ എടുക്കുന്നതിന് നിയമാനുസൃതമായ അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ

എ. ലൈലാബീവി മാത്രമാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പത് ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധികഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കൊട്ടാരക്കര. — എൻ. ഉണ്ണികൃഷ്ണൻ നായർ, തഹശീൽദാർ.

## Kunnathur Taluk

കുന്നത്തൂർ താലൂക്കുകച്ചേരിയിൽനിന്നും പരസ്യം ചെയ്യുന്നത്

നമ്പർ 4916/82. സി-4. 1982 നവംബർ 22.

കുന്നത്തൂർ താലൂക്കിൽ പെരിങ്ങനാട്ടു വില്ലേജിൽ അമ്മകണ്ട കരമുറിയിൽ വെട്ടുകുന്നിൽ വീട്ടിൽ ശ്രീ. അയ്യൻ 2-1-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ഗവൺമെൻറിൽനിന്നും കിട്ടുവാനുള്ള പെൻഷൻതുകയും പെൻഷൻ കുടിശികയും ഇനത്തിൽ കിട്ടുവാനുള്ള 2,500 രൂപയോളം വരുന്ന തുക ഗവൺമെൻറിൽനിന്നും വാങ്ങി എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ മകനായ ശ്രീ. അയ്യൻ ഭാസ്കരൻ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പെരിങ്ങനാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതൻെറ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ഭാസ്കരൻ | മകൻ |
| 2 | വെളുമ്പി | മകൾ |
| 3 | കൊച്ചുപെണ്ണ് | ,, |
| 4 | ദേവി കുറുമ്പ | ,, |

ഇതിൽ 2 മുതൽ 4 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം 1-ാം കക്ഷിപേരിൽ ഒഴിഞ്ഞ് സ്റേററ്മെൻറ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പെൻഷൻതുകയും കുടിശികയും ഗവൺമെൻറിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ മകനായ ടി വീട്ടിൽ ശ്രീ. ഭാസ്കരൻ ആണെന്നു കാണിച്ച് ഒരവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കുന്നത്തൂർ. — ബി. എസ്. മാവേലി, തഹശീൽദാർ.

## Pathanapuram Taluk

പരസ്യം

No. C2. 6748/82. 1982 നവംബർ 25.

പത്തനാപുരം താലൂക്കിൽ, പത്തനാപുരം വില്ലേജിൽ നടുക്കുന്നു കിഴക്കേതലയ്ക്കൽ വീട്ടിൽ ശ്രീ. K. A. ചാക്കോ 15-10-1982-ൽ മരിച്ചുപോയതായും പരേതന് മിലിട്ടറിയിൽ നിന്നും കിട്ടുവാനുള്ള പെൻഷൻ കുടിശ്ശിക ഇനത്തിലുള്ള തുക വാങ്ങുന്നതിനും മററും അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതൻെറ ഭാര്യ കെ. സി. കുഞ്ഞന്നാമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | കെ. സി. കുഞ്ഞന്നാമ്മ | ഭാര്യ | 49 |
| 2 | ലാലി കെ. ജേക്കബ് | മകൾ | 16 |
| 3 | സൂസൻ കെ. ജേക്കബ് | ,, | 14 |
| 4 | ലിസി കെ. ജേക്കബ് | ,, | 11 |

പരേതൻെറ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 2 മുതൽ 4 വരെ അവകാശികൾ മൈനറുകളും മാതാവിൻെറ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകിയും പരേതൻെറ ഭാര്യയുമായ ശ്രീമതി കെ. സി. കുഞ്ഞന്നാമ്മ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കികൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

പത്തനാപുരം. — എം. ജോർജ്ജ് ഈപ്പൻ, തഹശീൽദാർ.

## Pathanamthitta Taluk

പരസ്യം

(1)

ബി6-7878/82. 1982 ഒക്ടോബർ 27.

പത്തനംതിട്ട താലൂക്കിൽ ഐരവൺ വില്ലേജിൽ വിജയവിലാസത്തു വീട്ടിൽ വി. എ. വിജയബാബു മസ്കററിൽ ജോലിയിലിരിക്കവെ 20-7-1982-ൽ മരിച്ചുപോയി എന്നും ടിയാൻ എറണാകുളം പാസ്പോർട്ടാഫീസിൽ അടച്ചിട്ടുള്ള 1750 രൂപ തിരിച്ചു വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതൻെറ പിതാവ് എം. എസ്. അച്യുതൻ ബോധിപ്പിച്ച അപേക്ഷ ഐരവൺ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതൻെറ അവകാശികൾ താഴെ പേരുവിവരം പറയുന്നവരാണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | എം. എസ്. അച്യുതൻ | പിതാവ് |
| 2 | അമ്മിണിയമ്മ | മാതാവ് |
| 3 | അംബിക | സഹോദരി |

മാതാവും സഹോദരിയും, ടി ഇനത്തിൽ കിട്ടുവാനുള്ള തുക, പരേതൻെറ പിതാവ് എം. എസ്. അച്യുതൻ വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതൻ അവിവാഹിതനായിരുന്നു.

ആയതിനാൽ ടി തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ശ്രീ. എം. എസ്. അച്യുതൻ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

ബി6-9704/82. 1982 ഒക്ടോബർ 27.

പത്തനംതിട്ട താലൂക്കിൽ വള്ളിക്കോട് വില്ലേജിൽ വാഴമുട്ടം മുറിയിൽ കരാലേത്ത് വീട്ടിൽ കെ. ജി. മോഹനൻ നായർ കമ്പനിയിൽ ജോലിയിലിരിക്കവെ 12-6-1982-ൽ മരിച്ചുപോയി എന്നും ടിയാന് കമ്പനിയിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതൻെറ പിതാവ് കെ. ഗോപാലൻ നായർ ബോധിപ്പിച്ച അപേക്ഷ വള്ളിക്കോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതൻെറ അവകാശി

കൾ താഴെ പേരുവിവരം പറയുന്നവർ ആണെന്നു അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | കെ. ഗോപാലൻ നായർ | പിതാവ് |
| 2 | കുഞ്ഞിക്കുട്ടിയമ്മ ദേവകിയമ്മ | മാതാവ് |
| 3 | വിശ്വനാഥൻ നായർ | സഹോദരൻ |
| 4 | മുരളീധരൻ നായർ | സഹോദരൻ |
| 5 | പ്രസന്നകുമാരി | സഹോദരി |

2 മുതൽ 4 വരെ പേരുകാർ, ടി ഇനത്തിൽ കിട്ടുവാനുള്ള തുക പരേതന്റെ പിതാവ് കെ. ഗോപാലൻ നായർ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. 5-ാം പേരുകാരി മൈനറാണ്. പരേതൻ അവിവാഹിതനാണ്. ആയതിനാൽ മേൽപ്പറഞ്ഞ തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീ. കെ. ഗോപാലൻ നായർ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്,
പത്തനംതിട്ട.

എം. എൻ. ശ്രീധരൻ നായർ,
തഹശീൽദാർ.

## ALLEPPEY DISTRICT

### Karthigapally Taluk

പരസ്യം

(1)

നമ്പർ എച്ച്.എസ്.സി. 51/82. 1982 ഒക്ടോബർ 25.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ പള്ളിക്കണക്കു മുറിയിൽ പള്ളേത്തു വീട്ടിൽ ലക്ഷ്മിക്കുട്ടിക്കുഞ്ഞമ്മ ദേവകിക്കുഞ്ഞമ്മ തന്റെ ഭർത്താവ് ടിയിൽ പി. കൊച്ചുണ്ണിത്താൻ 25-6-1982-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 274 രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. കൊച്ചുണ്ണിത്താൻ 25-6-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ലക്ഷ്മിക്കുട്ടികുഞ്ഞമ്മ ദേവകിക്കുഞ്ഞമ്മ, മക്കൾ സരോജിനി കുഞ്ഞമ്മ, സുകുമാരി കുഞ്ഞമ്മ, കമലാക്ഷി കുഞ്ഞമ്മ, മാധവൻ ഉണ്ണിത്താൻ, വിജയലക്ഷ്മി കുഞ്ഞമ്മ എന്നീ അഞ്ചുപേർ മാത്രമേയുള്ളു എന്നും മക്കൾ എല്ലാപേരും അവരുടെ അവകാശം മാതാവിന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് അവകാശി ഭാര്യ ലക്ഷ്മിക്കുട്ടി കുഞ്ഞമ്മ ദേവകി കുഞ്ഞമ്മ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ 37/82. 1982 നവംബർ 30.

കാർത്തികപ്പള്ളി താലൂക്കിൽ ഹരിപ്പാട് വില്ലേജിൽ കുമാരപുരം നടുവത്തും മുറിയിൽ ആനന്ദഭവനം വാര്യത്ത് സി. എസ്. ശർമ്മദ തന്റെ ഭർത്താവ് ടിയിൽ എം. ഗോവിന്ദവാര്യർ ചെങ്ങന്നൂർ ബ്ലോക്കിൽ പഞ്ചായത്ത് ഇൻസ്പെക്ടറായി ജോലിനോക്കിവരവെ 23-5-1982-ൽ മരിച്ചുപോയി എന്നും പരേതന് ശമ്പള കുടിശ്ശിക, മറ്റിനങ്ങൾ ഉൾപ്പെടെ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നല്കണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ഹരിപ്പാട്, പഴയകുന്നുമ്മേൽ വില്ലേജാഫീസറൻമാർ എന്നിവർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എം. ഗോവിന്ദവാര്യർ 23-5-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ സി. എസ്. ശർമ്മദ, മക്കൾ മൈനറുകൾ ശ്രീലേഖ, ശ്രീരേഖ, ശ്രീവിദ്യ മാതാവ് കെ. പാറുക്കുട്ടി അമ്മ എന്നീ അഞ്ചുപേർ മാത്രമേയുള്ളുവെന്നും മൈനർ മക്കൾ മൂന്നുപേരും മാതാവ് ശർമ്മദയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു മാതാവ് കെ. പാറുക്കുട്ടിയമ്മയുടെ അവകാശം സി. എസ്. ശർമ്മദയ്ക്ക് രേഖാമൂലം ഒഴിഞ്ഞുകൊടുത്തിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശി ഭാര്യ സി. എസ്. ശർമ്മദ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ എച്ച്.എസ്.സി. 58/82. 1982 നവംബർ 24.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ കൃഷ്ണപുരം മുറിയിൽ പുള്ളിക്കണക്ക് പള്ളേത്തു വീട്ടിൽ ലക്ഷ്മിക്കുട്ടി കുഞ്ഞമ്മ ദേവകി കുഞ്ഞമ്മ തന്റെ ഭർത്താവ് പി. കൊച്ചുണ്ണിത്താൻ 25-6-1982-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശിക ഇനത്തിൽ 300 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. കൊച്ചുണ്ണിത്താൻ 25-6-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ലക്ഷ്മിക്കുട്ടി കുഞ്ഞമ്മ ദേവകി കുഞ്ഞമ്മ, മക്കൾ സരോജിനി കുഞ്ഞമ്മ, സുകുമാരി കുഞ്ഞമ്മ, കമലാക്ഷി കുഞ്ഞമ്മ, മാധവൻ ഉണ്ണിത്താൻ, വിജയലക്ഷ്മികുഞ്ഞമ്മ എന്നീ ആറുപേരിൽ മക്കൾ എല്ലാപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ ലക്ഷ്മികുഞ്ഞമ്മ ദേവകി കുഞ്ഞമ്മ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ, എച്ച്. സി. 59/82. 1982 നവംബർ 24.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ ചേരാവള്ളി മുറിയിൽ ബിജു മൻസിൽ എം. സുബൈദ തന്റെ ഭർത്താവ് ടിയിൽ കെ. ഉസ്മാൻകുട്ടി 21-8-1981-ൽ മരിച്ചുപോയി എന്നും പരേതന് ഫെഡറൽ ബാങ്കിന്റെ കായംകുളം ശാഖയിൽ 2313/78-ാം നമ്പരിൽ നിക്ഷേപിച്ചിട്ടുള്ള 62 രൂപയും കായംകുളം പോസ്റ്റാഫീസിൽ 648993-ാം നമ്പർ പാസുബുക്കു പ്രകാരം 800 രൂപയും തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. കെ. ഉസ്മാൻകുട്ടി 21-8-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ സുബൈദ, മക്കൾ നസീമാ റഷീദ മൈനറുകൾ കാമില ബാബു, ഷാജിമോൻ

ബിജുമോൻ, പിതാവ് കാസിംപിള്ള മാതാവ് ആസ്യാ ഉമ്മ എന്നീ ഒൻപതു പേരിൽ മാതാപിതാക്കളുടെ അവകാശം സുബൈദയ്ക്ക് ഒഴിഞ്ഞു കൊടുത്തിരിക്കുന്നു എന്നും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ അവകാശി സ്വന്തം നിലയിലും മൈനർ മക്കൾ നാലുപേർക്കു വേണ്ടിയും ഭാര്യ സുബൈദയും മക്കൾ നസീമ റഷീദ എന്നീ മൂന്നു പേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(5)

നമ്പർ എച്ച്. എസ്. സി. 55/82. 1982 നവംബർ 22.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ തോളത്തും കുറിയിൽ തയ്യിൽ വീട്ടിൽ ഭാരതി തന്റെ ഭർത്താവ് ടിയിൽ എം. ഗോപാലൻ 4-3-1982-ൽ മരിച്ചുപോയി എന്നും പരേതൻ ഫെഡറൽ ബാങ്കിന്റെ കായംകുളം ശാഖയിൽ 16-6-1981-ൽ 757-ാം നമ്പരിൽ 600 രൂപയും ടി ബാങ്കിൽ 20-8-1981-ൽ 1142-ാം നമ്പരിൽ 1,500 രൂപയ്ക്കും സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചത് തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എം. ഗോപാലൻ 4-3-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ഭാരതി മക്കൾ വിജയമ്മ, സത്യവാൻ, മഹാനമ്മ, കൃഷ്ണമ്മ, കുഞ്ഞുമോൻ എന്നു വിളിക്കുന്ന കൃഷ്ണാനന്ദബാനർജി എന്നീ ആറുപേർ മാത്രമേയുള്ളു എന്നും മക്കൾ എല്ലാപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ സ്വർണ്ണഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് അവകാശി ഭാര്യ ഭാരതി മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(6)

നമ്പർ എച്ച്. എസ്. സി. 53/82. 1982 നവംബർ 22.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ കായംകുളം മുറിയിൽ വലിയപറമ്പിൽ തറയിൽ കൊച്ചുകുഞ്ഞ് എന്നു വിളിക്കുന്ന അബ്ദുൽ റഹിമാൻ കുഞ്ഞ് തന്റെ മകൻ ഇ. അബ്ദുൽ വാഹിദ് ചങ്ങനാശ്ശേരി ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ ജോലിനോക്കി വരവെ 22-6-1982-ൽ മരിച്ചുപോയി എന്നും പരേതന് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി അബ്ദുൽ വാഹിദ് 22-6-1982-ൽ മരിച്ചുപോയിഎന്നും അവകാശികളായി പിതാവ് അബ്ദുൽ റഹിമാൻ കുഞ്ഞ് സഹോദരങ്ങൾ മുഹമ്മദ് കുഞ്ഞ്, ഫാത്തിമാ ബീവി എന്നീ മൂന്നുപേർ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതനു മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ പിതാവ് അബ്ദുൽ റഹിമാൻ കുഞ്ഞ് സഹോദരങ്ങൾ മുഹമ്മദ് കുഞ്ഞ്, ഫാത്തിമാ ബീവി എന്നീ മൂന്നുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(7)

നമ്പർ എച്ച്. എസ്. സി. 56/82. 1982 നവംബർ 19.

കാർത്തികപ്പള്ളി താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ പുതുപ്പള്ളി തെക്കും മുറിയിൽ മഠത്തിൽ പി. സരോജിനി തന്റെ ഭർത്താവ് ടിയിൽ സി. കെ. മാധവൻ 16-9-1979-ൽ മരിച്ചുപോയി എന്നും പരേതന്റെ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഓച്ചിറ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 800 രൂപാ തിരികെ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി സി. കെ. മാധവൻ 16-9-1979-ൽ മരിച്ചുപോയിഎന്നും അവകാശികളായി ഭാര്യ പി. സരോജിനി, മക്കൾ എം. ബേബി, എം. ബാബു എം. രാജൻ, എം. രാധാമണി, എം. പത്മകുമാരി എസ്. വിമലാഭായി, എം. ശ്രീലത എന്നീ എട്ടു പേരിൽ മക്കൾ എല്ലാപേരും അവരുടെ അവകാശം രേഖാമൂലം മാതാവിനു കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഓച്ചിറ ശാഖയിൽനിക്ഷേപിച്ചിട്ടുള്ള 800 രൂപാ വാങ്ങുന്നതിന് അവകാശി ഭാര്യ പി. സരോജിനി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(8)

നമ്പർ എച്ച്. എസ്. സി. 60/82. 1982 നവംബർ 24.

കാർത്തികപ്പള്ളി താലൂക്കിൽ ചിങ്ങോലി വില്ലേജിൽ ചിങ്ങോലി മുറിയിൽ വള്ളപ്പുരയിൽ വീട്ടിൽ കെ. കുഞ്ഞുപണിക്കർ തന്റെ ഭാര്യ ടിയിൽ കാർത്ത്യായനി കായംകുളം കായൽ ഫാമിൽ ജോലി നോക്കിവരവെ 28-9-1982-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് ഫാമിൽനിന്നും 1,000 രൂപയ്ക്കു താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചിങ്ങോലി വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ കാർത്ത്യായനി 28-9-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭർത്താവ് കെ. കുഞ്ഞുപണിക്കർ മക്കൾ ചന്ദ്രമതി, കെ. ആനന്ദൻ, കെ. വിജയമ്മ, കെ. ഉദയൻ എന്നീ അഞ്ചുപേർ മാത്രമേയുള്ളു എന്നും കെ. ചന്ദ്രമതിക്ക് ബാക്കി എല്ലാപേരും അവരുടെ അവകാശം രേഖാമൂലം ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതയ്ക്ക് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി മകൾ ചന്ദ്രമതി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(9)

നമ്പർ എച്ച്. എസ്. സി. 61/82. 1982 നവംബർ 24.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ പത്തിയൂർ പടിഞ്ഞാറെ മുറിയിൽ തുണ്ടത്തു വടക്കതിൽ ആർ. ശ്രീകുമാർ തന്റെ പിതാവ് ശ്രീ. രാമകൃഷ്ണൻ 13-7-1982-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിലും സിൻഡിക്കേറ്റ് ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക എന്നീ ഇനങ്ങളിൽ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശ

വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ 13-7-1982-ൽ മരിച്ചുപോയി എന്നും പരേതന്റെ ഭാര്യയും മാതാപിതാക്കളും ജീവിച്ചിരിപ്പില്ല. അവകാശികളായി മക്കൾ റ്റി. ഡി. കുമാരി വത്സല, കുമാരി കുസുമം, ആർ. ശ്രീകുമാർ എന്നീ മൂന്നു പേരിൽ ആർ. ശ്രീകുമാറിന് മററു രണ്ടുപേരും അവരുടെ അവകാശം രേഖാമൂലം ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശി മകൻ ആർ. ശ്രീകുമാർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(10)

നമ്പർ എച്ച്. എസ്. സി. 31/82. 1982 നവമ്പർ 24.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ എരുവ മുറിയിൽ ശ്രീനികേതനിൽ കെ. ശങ്കരിയമ്മ തന്റെ ഭർത്താവ് ഡോക്ടർ സി. കെ. കുറുപ്പ് 10-12-1981-ൽ മരിച്ചുപോയി എന്നും പരേതന് കായംകുളം സബ് ട്രഷറിയിൽ നിന്നും പെൻഷൻ കുടിശ്ശികയിനത്തിൽ 300 രൂപയും, സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കായംകുളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 37 രൂപയും തിരികെ വാങ്ങുന്നതിന്. അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഡോക്ടർ സി. കെ. കുറുപ്പ് 10-12-1981-ൽ മരിച്ചുപോയി എന്നും അവകാശികൾ ഭാര്യ കെ. ശങ്കരിയമ്മ മക്കൾ ശാരദാമ്മ, സരോജിനി അമ്മ എന്നീ മൂന്നുപേർ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ കെ. ശങ്കരിയമ്മ മക്കൾ ശാരദാമ്മ, സരോജിനിയമ്മ എന്നീ മൂന്നുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

എം. കെ. നാരായണൻ,
തഹശീൽദാർ.

കാർത്തികപ്പള്ളി.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ കെ. ഡിസ്. 10132/82. 1982 നവംബർ 23.

അമ്പലപ്പുഴ താലൂക്കിൽ അമ്പലപ്പുഴ വില്ലേജിൽ നീരക്കുന്നം മുറിയിൽ, ചെമ്മോട്ടു മഠത്തിൽ ശ്രീ. കൊച്ചുകേശവൻപോററി തന്റെ മാതുലനായ എം. സി. കേശവൻ പോററി 21-8-1982-ൽ മരിച്ചുപോയി എന്നും പരേതൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വണ്ടാനം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 1,500 രൂപ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ അമ്പലപ്പുഴ വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകന്റെ മാതുലനായ എം. സി. കേശവൻപോററി 21-8-1982-ൽ മരിച്ചുപോയിഎന്നും പരേതൻ അവിവാഹിതനായിരുന്നു എന്നും കഴിഞ്ഞ 3 വർഷമായി അപേക്ഷകന്റെ വീട്ടിൽ കഴിഞ്ഞു വരികയായിരുന്നു എന്നും പരേതന്റെ മാതാപിതാക്കളോ സഹോദരീ സഹോദരൻമാരോ ജീവിച്ചിരിപ്പില്ലെന്നും അറിയുന്നു. പരേതന്റെ മൂത്ത സഹോദരിയുടെ പുത്രനായ അപേക്ഷകനായ കൊച്ചുകേശവൻപോററിക്ക് ഒരു സഹോദരിയുള്ളതും ടിയാൾ വിവാഹിതയായിട്ടുള്ളതും ടിയാൾക്ക് സ്വത്തുക്കളിൽ അവകാശമില്ല എന്നും അറിയുന്നതിനാൽ പരേതനായ എം. സി. കേശവൻപോററി സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വണ്ടാനം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 1,500 രൂപ (ആയിരത്തി അഞ്ഞൂറ്) കൈപ്പററുന്നതിനുള്ള അവകാശി പരേതന്റെ മൂത്ത സഹോദരിയുടെ പുത്രനായ ശ്രീ. കൊച്ചുകേശവൻ പോററിയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ കെ. ഡിസ്. 10183/82. 1982 നവംബർ 22.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ കൊമ്മാടി വാർഡിൽ മുൻസിപ്പൽ കോളനി സർക്കാർ വെളിയിൽ ശ്രീമതി ഔസേഫ് അന്ന തന്റെ ഭർത്താവായ വർഗ്ഗീസ് ജോസഫ് 30-8-1982-ൽ മരിച്ചുപോയി എന്നും ആലപ്പുഴ മുൻസിപ്പാലിററിയിൽ ജോലി ഉണ്ടായിരുന്ന പരേതന്റെ പെൻഷൻ തുടർന്ന് കൈപ്പററുന്നതിനുള്ള അവകാശസർട്ടിഫിക്കററ് നല്കണമെന്നുകാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ വർഗ്ഗീസ് ജോസഫ് 30-8-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഔസേഫ് അന്ന | ഭാര്യ | 68 |
| 2 | ദേവസ്യ | മകൻ | 50 |
| 3 | ത്രേസ്യാമ്മ | മകൾ | 48 |
| 4 | ആന്റണി | മകൻ | 46 |
| 5 | തങ്കമ്മ | മകൾ | 42 |

ടി അവകാശികളിൽ മക്കളായ 2 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ ശ്രീമതി ഔസേഫ് അന്ന പേരിൽ ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ വർഗ്ഗീസ് ജോസഫിന് കിട്ടിക്കൊണ്ടിരിക്കുന്ന പെൻഷൻ തുടർന്ന് ലഭിക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് ടിയാന്റെ ഭാര്യയായ ശ്രീമതി ഔസേഫ് അന്ന പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

അമ്പലപ്പുഴ.

## Chengannur Taluk

പരസ്യം

(1)

S. R. 47/82. 1982 നവംബർ 19.

ചെങ്ങന്നൂർ താലൂക്കിൽ, കുളനട വില്ലേജിൽ കൊട്ടാരത്തു മഠത്തിലെ അംഗവും ഇപ്പോൾ ഡൽഹിയിൽ താമസവുമായ ശ്രീമതി സുബ്ബലക്ഷ്മി വള്ളി സുബ്രഹ്മണ്യം, തന്റെ ഭർത്താവായിരുന്ന എസ്. ശങ്കര സുബ്രഹ്മണ്യ അയ്യർ 28-5-1980-ൽ വെല്ലൂർ മെഡിക്കൽ കോളേജ് ആശുപത്രിയിൽ വെച്ച് മരിച്ചുപോയി എന്നും ടിയാൻ ലക്ചററായി ജോലി നോക്കിക്കൊണ്ടിരുന്ന പന്തളം എൻ. എസ്. എസ്. കോളേജിൽ നിന്നും ടിയാന്റെ പേരിൽ കിട്ടുവാനുള്ള

കംബൽസറി ഡിപ്പോസിററ് തുകയും ആനുകൂല്യങ്ങളും അടക്കം 2,000 (രണ്ടായിരം രൂപയിൽ) കവിയാത്ത തുക കൈപ്പററുന്നതിലേക്ക് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ ടിയാന്റെ സ്ഥലമായ കുളനട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരുപറയുന്നവർ ഉള്ളതായി കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | മീനാക്ഷിയമ്മാൾ | പരേതന്റെ അമ്മ | |
| 2 | സുബ്ബലക്ഷ്മി വള്ളി സുബ്രഹ്മണ്യം | ,, ഭാര്യ | |
| 3 | മനോജ്, എസ്. | ,, മകൻ | 13 |
| 4 | ദിനേഷ്, എസ്. | ,, ,, | 10 |
| 5 | മഹേഷ്, എസ്. | ,, ,, | 6 |

ഇവരിൽ 1-ാം പേരുകാരി, പരേതന്റെ പേരിലുള്ള തുകകൾ കൈപ്പററുന്നതിന് 2-ാം പേരുകാരിയെ ചുമതലപ്പെടുത്തി മൊഴി നൽകിയിട്ടുള്ളതും, മക്കൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകുന്നു. ആകയാൽ പരേതന്റെ പേരിൽ കിട്ടുവാനുള്ള ടി തുകകൾ കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി സുബ്ബലക്ഷ്മി വള്ളി സുബ്രഹ്മണ്യം ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി-9-S.R.48/82. 1982 നവംബർ 25.

ചെങ്ങന്നൂർ താലൂക്കിൽ പുലിയൂർ വില്ലേജിൽ പേരിശ്ശേരി മുറിയിൽ വെട്ടത്തേത്ത് പുത്തൻ വീട്ടിൽ ശ്രീമതി മേരി മാത്യു തന്റെ ഭർത്താവായിരുന്ന സി. കെ. മാത്യു ഒരു ടെംബോ വാനപകടത്തിൽപ്പെട്ട് 1-10-1982-ൽ കോട്ടയം മെഡിക്കൽ കോളേജ് ആശുപത്രിയിൽവെച്ച് മരിച്ചുപോയതിനാൽ ടിയാന്റെ പേർക്ക് ചെങ്ങന്നൂർ പമ്പാ ഇറിഗേഷൻ പൊന്നുംവില സ്പെഷ്യൽ തഹശിൽദാർ നമ്പർ 2-ന്റെ ആഫീസിൽനിന്നും കിട്ടാനുള്ള 562 രൂപാ 32 പൈസയുടെ ചെക്കിലെ തുക കൈപ്പററുന്നതിനും പരേതന്റെ പേരിൽ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ചെങ്ങന്നൂർ ബ്രാഞ്ചിൽ ബി.9788-ാം നമ്പർ അക്കൗണ്ടിലുള്ള 725 രൂപ 15 പൈസയും പലിശയും, സ്റേററ് ബാങ്ക് ഓഫ് ഇൻഡ്യയുടെ ചെങ്ങന്നൂർ ബ്രാഞ്ചിൽ 383-ാം നമ്പർ അക്കൗണ്ടിലുള്ള 301 രൂപ 85 പൈസയും പലിശയും കൈപ്പററുന്നതിലേക്ക് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പുലിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി മേരി മാത്യു, മകൻ ജിമോൻ മാത്യു, മൈനർ മകൻ ജിനു മാത്യു എന്നിവരും പിതാവ് കോരുത് മാത്യുവും ഉള്ളതായും കാണുന്നു.

മാതാവ് ജീവിച്ചിരിപ്പില്ലാത്തതും പിതാവ് കോരുത് മാത്യുവും മൂത്ത മകൻ ജിമോൻ മാത്യുവും പരേതന്റെ ഭാര്യ മേരിമാത്യുവിന് മേൽപ്പറഞ്ഞ തുക നൽകുന്നതിന് സമ്മതിച്ചു മൊഴി നൽകിയിട്ടുള്ളതാകുന്നു; ഇളയ മകൻ ജിനു മാത്യു മൈനറും മാതാവിന്റെ സംരക്ഷയിൽ കഴിയുന്നതും ആകുന്നു. ആകയാൽ പരേതനായ സി. കെ. മാത്യുവിന്റെ പേരിൽ കിട്ടുവാനുള്ള ടി തുകകൾ കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി മേരി മാത്യു ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

ചെങ്ങന്നൂർ.

## Thiruvalla Taluk

പരസ്യം

(1)

സി18-11154/82. 1982 നവംബർ 24

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ പുത്തൻ പുരയിൽ ചാക്കോ തോമസ്സിന്റെ മകൻ ഏലിയാസ് തോമസ് 23-4-1982-ൽ വൈദ്യുതാഘാതമേററു നിര്യാതനായി എന്നും ടിയാളുടെ പേരിൽ നഷ്ടപരിഹാരമായി ഇലക്ട്രിസിററി ബോർഡിൽ നിന്നും അനുവദിച്ചിട്ടുള്ള 3000 രൂപാ വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ പിതാവ് ചാക്കോ തോമസ് ബോധിപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഏലിയാസ് തോമസ് 23-4-1982 ൽ നിര്യാതനായി എന്നും ടിയാളുടെ അവകാശികളായി,

| | | |
|---|---|---|
| 1 | ചാക്കോ തോമസ് | പിതാവ് |
| 2 | മേരി തോമസ് | മാതാവ് |
| 3 | കെ. റി. രാജു | സഹോദരൻ |
| 4 | ജേക്കബ് തോമസ് | ,, |
| 5 | ചെറിയാൻ തോമസ് | ,, (മൈനർ) |

എന്നിവർ മാത്രമുള്ളതായും അതിൽ 2 മുതൽ 4 വരെയുള്ള കക്ഷികൾ ടി തുക ഒന്നാംകക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. അഞ്ചാം കക്ഷി മൈനറും പിതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതനായ ശ്രീ. ഏലിയാസ് തോമസിന്റെ പേരിൽ മേൽവിവരിച്ച പ്രകാരം കിട്ടുവാനുള്ള 3000 രൂപ വാങ്ങുന്നതിനുള്ള അവകാശി ടിയാളുടെ പിതാവ് ചാക്കോ തോമസാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

സി18.11220/82. 1982 നവംബർ 24.

തിരുവല്ലാ താലൂക്കിൽ കോയിപ്രം വില്ലേജിൽ പുല്ലാട് മുറിയിൽ ചരിവുകാലായിൽ സി. കെ. ദാമോദരന്റെ മകൾ സി. ഡി. രാജമ്മ യു. പി. സംസ്ഥാനത്ത് മീററ് ഡിസ്ട്രിക്ടിൽ ആക്സിലറി നേഴ്സ് ആൻറ് മിഡ്വൈഫ് ആയി ജോലി നോക്കിവരവെ 6-9-1982-ൽ നിര്യാതയായി എന്നും ടിയാളിന്റെ പേരിൽ ആനുകൂല്യങ്ങളായി കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാളിന്റെ പിതാവ് ടിയിൽ സി. കെ. ദാമോദരനും മാതാവ് കാർത്ത്യായനിയും കൂടി സമർപ്പിച്ച അപേക്ഷ കോയിപ്രം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി സി. ഡി. രാജമ്മ 6-9-1982-ൽ നിര്യാതയായി എന്നും ടിയാൾ അവിവാഹിതയായിരുന്നുവെന്നും അറിയുന്നു. ടിയാളിന്റെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1 | സി. കെ. ദാമോദരൻ | പിതാവ് | |
| 2 | കാർത്ത്യായനി | മാതാവ് | |
| 3 | പുരുഷോത്തമൻ | സഹോദരൻ | 23 |
| 4 | ശാന്തമ്മ | സഹോദരി | 20 |
| 5 | കമലമ്മ | ,, | 17 |
| 6 | തങ്കമണി | ,, | 15 |

എന്നിവർ മാത്രമുള്ളതായും ഇതിൽ 2 മുതൽ 4 വരെയുള്ള കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതും അഞ്ചും ആറും കക്ഷികൾ മൈനറുകളും അപേക്ഷാകക്ഷിയുടെ സംരക്ഷണയിൽ കഴിയുന്നതും ആകുന്നു. ആകയാൽ ടി സി. ഡി. രാജമ്മയുടെ പേരിൽ മുകളിൽ വിവരിച്ച

പ്രകാരം കിട്ടുവാനുള്ള തുക വാങ്ങുന്നതിനുള്ള അവകാശി ടിയാളിന്റെ പിതാവായ സി. കെ. ദാമോദരൻ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശിൽദാർ മമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി8-11155/82. 1982 നവംബർ 22.

തിരുവല്ലാ താലൂക്കിൽ തിരുവല്ലാ വില്ലേജിൽ പനച്ചമൂട്ടിൽ പി. എം. ജോർജ്ജ് 26-5-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ശമ്പളകുടിശ്ശിക പ്രോവിഡന്റ് ഫണ്ട് എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനു വേണ്ടി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ പി. റ്റി. ശോശാമ്മ സമർപ്പിച്ച അപേക്ഷ തിരുവല്ലാ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. എം. ജോർജ്ജ് 26-5-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | പി. റ്റി. ശോശാമ്മ | ഭാര്യ |
| 2 | ആനി പി. ജോർജ്ജ് | മക്കൾ |
| 3 | സാറാമ്മ ജോർജ്ജ് | |
| 4 | ജോർജ്ജ് പി. മാത്യു | |

എന്നിവർ മാത്രം ഉള്ളതായും രണ്ടും മൂന്നും കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതുമാണ്. നാലാം കക്ഷി മൈനറും മാതാവായ പി. റ്റി. ശോശാമ്മയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാണ്. ആയതിനാൽ പരേതനായ പി. എം. ജോർജ്ജിന്റെ പേരിൽ ശമ്പളകുടിശ്ശിക പ്രോവിഡന്റ് ഫണ്ട് എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ പി. റ്റി. ശോശാമ്മയാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശിൽദാർ മുൻപാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. തപാലിലും കാലാവധി കഴിഞ്ഞും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

സി8-11144/82. 1982 നവംബർ 17.

തിരുവല്ലാ താലൂക്കിൽ പുറമറ്റം വില്ലേജിൽ കവുങ്ങുംപ്രയാർ മുറിയിൽ ഇടത്ര വീട്ടിൽ വറുഗീസ് മാത്യു 16-6-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ വെണ്ണിക്കുളം സ്റ്റേറ്റ് ബാങ്കിൽ ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള 1000 രൂപ വാങ്ങുന്നതിനു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ അന്നമ്മ വറുഗീസ് സമർപ്പിച്ച അപേക്ഷ പുറമറ്റം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി വറുഗീസ് മാത്യു 16-6-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി,

| | | | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ വറുഗീസ് | ഭാര്യ | 46 |
| 2 | ജോസഫ് | മകൻ | 28 |
| 3 | മാത്യു | ,, | 26 |
| 4 | തോമസ് | ,, | 24 |
| 5 | ജോൺ | ,, | 20 |
| 6 | ദാമുവേൽ | ,, | 17 |
| 7 | ജയിക്കബ് | ,, | 12 |
| 8 | മറിയാമ്മ | മകൾ | 16 |

എന്നിവർ മാത്രമുള്ളതായും ഇതിൽ 2 മുതൽ 5 വരെയുള്ള കക്ഷികൾ ടി തുക 1-ാം കക്ഷി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. 6 മുതൽ 8 വരെയുള്ള കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതുമാണ്. ആയതിനാൽ പരേതനായ ശ്രീ. വറുഗീസ് മാത്യുവിന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വെണ്ണിക്കുളം ബ്രാഞ്ചിൽ ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള 1000 രൂപ വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യ അന്നമ്മവറുഗീസാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശിൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

സി8-8007/82. 1982 നവംബർ 17

തിരുവല്ലാ താലൂക്കിൽ ഇരവിപേരൂർ വില്ലേജിൽ ആലപ്പാട്ടു മലയിൽ വീട്ടിൽ ശ്രീ. ഗോവിന്ദക്കുറുപ്പ് 23-5-1982-ൽ നിര്യാതനായി എന്നും ടിയാളിന്റെ പേരിൽ ഡി. എ. കുടിശിഖ, ശമ്പളം, ബാങ്ക് നിക്ഷേപം, പോസ്റ്റ് ഓഫീസ് നിക്ഷേപം എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള 1,618 രൂപ 65 പൈസാ വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ സി. കെ. പാറുക്കുട്ടിയമ്മ ബോധിപ്പിച്ച അപേക്ഷ ഇരവിപേരൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | സി. കെ. പാറുക്കുട്ടിയമ്മ | ഭാര്യ |
| 2 | സരോജനിയമ്മ | മക്കൾ |
| 3 | സുകുമാരിയമ്മ | |
| 4 | ഓമനയമ്മ | |
| 5 | വിജയൻപിള്ള | |
| 6 | മുരളീധരൻപിള്ള | |

എന്നിവർ മാത്രമുള്ളതായും ഇതിൽ 2 മുതൽ 6 വരെയുള്ള കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ ടി ശ്രീ. ഗോവിന്ദക്കുറുപ്പിന്റെ പേരിൽ മേൽ വിവരിച്ച പ്രകാരം കിട്ടുന്നതിനുള്ള 1,618 രൂപ 65 പൈസാ വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യ സി. കെ. പാറുക്കുട്ടിയമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശിൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
തിരുവല്ല.

(ഒപ്പ്)
തഹശിൽദാർ.

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി-193/82. (1) 1982 നവംബർ 19.

മാവേലിക്കര താലൂക്കിൽ കണ്ണമംഗലം വില്ലേജിൽ കടവൂർ മുറിയിൽ ശ്രീനിവാസിൽ ശ്രീമതി പി. കെ. ഭാർഗ്ഗവി അദ്ധ്യാപികയായി ജോലി നോക്കി വരവേ 7-1-1982-ൽ മരിച്ചുപോയെന്നും ടി ആളുടെ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാവേലിക്കര ശാഖയിൽ എസ്. ബി. 13632 അക്കൗണ്ടിൽ നിക്ഷേപിച്ചിരുന്ന 1,557 രൂപ 10 പൈസയും പലിശയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതയുടെ ഭർത്താവ് സി. എൻ. കൃഷ്ണപണിക്കർ ബോധിപ്പിച്ച അപേക്ഷ കണ്ണമംഗലം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി പി. കെ. ഭാർഗ്ഗവി 7-1-1982-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതയുടെ ഭർത്താവും അപേക്ഷകനുമായ സി. എൻ. കൃഷ്ണപണിക്കരും മകൻ 26 വയസുള്ള പി. കെ. ശശികുമാറും പിതാവ്

കെ. കൊച്ചുകുഞ്ഞു നായരും മാതാവ് കല്യാണിയമ്മയും മാത്രമാണെന്നറിയുന്നു. പരേതയുടെ മാതാപിതാക്കളും മകൻ ശശികുമാറും തങ്ങളുടെ അവകാശംകൂടി അപേക്ഷകനു നൽകുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മേൽ പറഞ്ഞ തുക വാങ്ങിക്കുന്നതിന് ശ്രീ. സി. എൻ. കൃഷ്ണപണിക്കർക്ക് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(2)

എച്ച്. സി. 195/82. 1982 നവംബർ 23.

മാവേലിക്കര താലൂക്കിൽ കണ്ണമംഗലം വില്ലേജിൽ കണ്ണമംഗലം തെക്കുംമുറിയിൽ വാകോട്ടു വടക്കതിൽ എസ്. കൃഷ്ണൻ പട്ടത്താനം ഇ. എസ്. ഐ. ആശുപത്രിയിൽ അററൻഡർ ആയി ജോലി നോക്കിവരവെ 4-2-1971-ൽ മരിച്ചുപോയെന്നും സർവ്വീസിലിരിക്കെ മരിച്ചുപോയവരുടെ ആശ്രിതർക്കു ലഭിക്കേണ്ട ആനുകൂല്യങ്ങൾ ലഭിക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് പരേതന്റെ മൂത്തമകനായ കെ. കെ. രാമചന്ദ്രൻ ബോധിപ്പിച്ച അപേക്ഷ കണ്ണമംഗലം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാൻ 4-2-1971-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ മാതാവായ 74 വയസ്സുള്ള കുഞ്ഞമ്മേലിയും, 45 വയസ്സുള്ള നാരായണിയും (പരേതന്റെ ഭാര്യ) മക്കൾ 27 വയസ്സുള്ള കെ. കെ. രാമചന്ദ്രനും 23 വയസ്സുള്ള കെ. രഘുവും. 21 വയസ്സുള്ള കെ. രവിയും 19 വയസ്സുള്ള എൻ. കൃഷ്ണമ്മയും, 14 വയസ്സുള്ള കെ. രാജഗോപാലും ആണെന്നറിവായിരിക്കുന്നു. പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കളിൽ കൃഷ്ണമ്മ വിവാഹിതയായി ഭർതൃ ഗൃഹത്തിൽ കഴിഞ്ഞു വരുന്നതിനാലും, മററുള്ളവർ തങ്ങളുടെ അവകാശംകൂടി കെ. കെ. രാമചന്ദ്രന് കൊടുക്കുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മേൽപ്പറഞ്ഞ ആനുകൂല്യങ്ങൾ പററുന്നതിനുള്ള അവകാശി കെ. കെ. രാമചന്ദ്രനാണെന്നു സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. എൻ. പ്രഭാകരൻപിള്ള,
മാവേലിക്കര. തഹസിൽദാർ.

---

# KOTTAYAM DISTRICT

## NOTICE

G4-212/65. *4th November* 1982.

It is hereby notified that the compensation roll in respect of the following Jenmi of the properties comprised in perpidi numbers specified below has been prepared and is kept in the Office of the Jenmikaram Compensation Officer and Deputy Collector (L.R.) at Collectorate, Kottayam and is open for inspection by any person interested. Claims or objections, if any to this roll shall be preferred to the undersigned within 30 days from the date of publication of this notice.

Name and address of the Jenmies and Parties in O.S. No. 264/54 and 266/54 of Munsiff Court, Kottarakkara

1. Narayanan Neelakantan Namboothiri
2. Sreedevi Anterjenam
3. Krishnan Krishnan Namboothiri
4. Syamalakutty
5. Neelakantan Krishnan Namboothiri
6. Krishnan Damodaran Namboothiri Venattuthuruthikattu Illom Kanakkary Village.

Parties in O.S. 264/54 and 266/54

1. Sankaran Govindan Namboothiri
2. Sankaran Madhavaru Namboothiri
3. Subhadra Anterjenam, Puthennadam, Kozhikodu Muri Veliyam, Kottarakkara Taluk

DETAILS OF PROPERTIES

District—Kottayam

| *Taluk* | *Village* | *Perpidi No.* |
|---|---|---|
| Meenachil | Kanakary | 20 |
| ,, | ,, | 20A |
| Kottayam | Athirampuzha | 7 |

District—Quilon

| *Taluk* | *Village* | *Perpidi No.* |
|---|---|---|
| Kottarakkara | Velinelloor | 4 |
| ,, | ,, | 14 |

(Sd.)
*Deputy Collector (L. R.) &*
Kottayam. *Jenmikaram Compensation Officer.*

## NOTIFICATION

UNDER SECTION 13 OF THE KERALA SURVEY AND BOUNDARIES, ACT 1961

DI-4041/72. *16th November* 1982.

1. It is hereby notified under section 13 of the Kerala Survey and Boundaries Act, 1961 (Act 37 of 1962) that the Survey of the undermentioned areas is now complete.

2. Unless the survey hereby notified is modified by a decree of a Civil Court under the provisions of section 14 of the said Act, the records of the survey shall be conclusive proof that the boundaries determined and recorded therein have been correctly determined and recorded.

PARTICULARS OF THE AREA

Taluk—Chirayinkil. Village—Keezhattinkal.
Sy. No. 504.

Survey Range Office, P.M. THOMAS,
Kottayam. *Assistant Director of Survey.*

### Kottayam Taluk

പരസ്യം

(1)

നമ്പർ ബി 12-9614/81. 1982 ഒക്ടോബർ 23.

കോട്ടയം താലൂക്കിൽ പനച്ചിക്കാട് വില്ലേജിൽ കാവ്യകുളത്തു പുത്തൻപുരയിൽ വീട്ടിൽ ശ്രീ. വർഗീസ് ചെറിയാൻ 15-3-1970-ൽ മരിച്ചുപോയതായും ടിയാന് ഗവൺമെന്റ് നിലം എടുത്തതിന്റെ കോമ്പൻസേഷൻ (എൽ. എ. ആർ. 35/68) കിട്ടുവാനുള്ള 750 രൂപ (എഴുനൂററി അൻപതു രൂപ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ മകൻ ശ്രീ. പി. സി. കുര്യാക്കോസ് ഈ കച്ചേരി മുൻപാകെ ബോധിപ്പിച്ച അപേക്ഷ പനച്ചിക്കാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി വർഗീസ് ചെറിയാൻ 15-3-1970-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രം ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശോശാമ്മ (ചേച്ചമ്മ) | ഭാര്യ | |
| 2 | പി. സി. കുര്യാക്കോസ് | മകൻ | 42 |
| 3 | മേരി | മകൾ | |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവാശ സർട്ടിഫിക്കററ് അപേക്ഷകൻ പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷകൻ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(2)

നമ്പർ ബി12-9750/82. 1982 ഒക്ടോബർ 26.

കോട്ടയം താലൂക്കിൽ വിജയപുരം വില്ലേജിൽ പാറായിൽ വീട്ടിൽ ശ്രീ പി. എം. ബെഞ്ചമിൻ 9-8-1982-ന് മരിച്ചുപോയതായും ടിയാന് ഗവൺമെൻറിൽ നിന്നും ട്രഷറിയിൽ നിന്നും പെൻഷൻ ഇനത്തിലും, പെൻഷൻ കുടിശ്ശിക പ്രകാരവും കിട്ടുവാനുള്ള 257 രൂപാ 65 പൈസ (ഇരുന്നൂററി അൻപത്തേഴു രൂപാ അറുപത്തഞ്ചു പൈസ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കുഞ്ഞമ്മ ബെഞ്ചമിൻ ഈ കച്ചേരി മുൻപാകെ ബോധിപ്പിച്ച അപേക്ഷ വിജയപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. എം. ബെഞ്ചമിൻ 9-8-1982-ൽ മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞമ്മ ബെഞ്ചമിൻ | ഭാര്യ | |
| 2 | ഡാൻറിസ്, പി. ബി. | പുത്രൻ | 34 |
| 3 | ഗ്ലാഡ്സ്റ്റൺ, പി. ബി. | ,, | 30 |
| 4 | രാജു ബെഞ്ചമിൻ | ,, | 25 |
| 5 | വിൻസൻ ബെഞ്ചമിൻ | ,, | 23 |
| 6 | ആനിയമ്മ ബെഞ്ചമിൻ | പുത്രി | 20 |
| 7 | രാജമ്മ ബെഞ്ചമിൻ | ,, | 18 |
| 8 | പൊന്നമ്മ ബെഞ്ചമിൻ | ,, | 15 |
| 9 | ഷീലമ്മ ബെഞ്ചമിൻ | ,, | 13 |
| 10 | ഷീബാ ബെഞ്ചമിൻ | ,, | 11 |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷകയുടെ മൈനർ മക്കൾ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷ പ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതും ആകുന്നു.

(3)

നമ്പർ ബി12-3706/82. 1982 ഒക്ടോബർ 29.

കോട്ടയം താലൂക്കിൽ വിജയപുരം വില്ലേജിൽ പാളയത്തിൽ വീട്ടിൽ പി. എൻ. ജാനകി 18-1-1978-ൽ മരിച്ചുപോയതായും ടിയാന് കോട്ടയം ലാൻറ് ട്രൈബ്യൂണലിൽ നിന്നും കിട്ടുവാനുള്ള 1718 രൂ 75 പൈസാ (ആയിരത്തി എഴുന്നൂററി പതിനെട്ട് രൂപ എഴുപത്തഞ്ച് പൈസ) വാങ്ങിയെടുക്കുന്നതിന ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാന്റെ മകൻ ശ്രീ. ആർ. രവീന്ദ്രൻ ഈ കച്ചേരി മുൻപാകെ ബോധിപ്പിച്ച അപേക്ഷ വിജയപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. എൻ. ജാനകി 18-1-1978-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ആർ. രവീന്ദ്രൻ | മകൻ |
| 2 | പി. ആർ. ആനന്ദവല്ലിയമ്മ | മകൾ |
| 3 | ആർ. കോമളവല്ലിയമ്മ | ,, |

ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷകന്റെയും സഹോദരികളുടെയും പേരിൽ അപേക്ഷപ്രകാരം കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(4)

നമ്പർ. ബി12-5258/82. 1982 നവംബർ 3.

കോട്ടയം താലൂക്കിൽ പെരുമ്പായിക്കാട് വില്ലേജിൽ നട്ടാശ്ശേരികരയിൽ പോട്ടൂർ വീട്ടിൽ ശ്രീമതി മേരിക്കുട്ടി ജോസഫ് 5-4-1982-നു മരിച്ചുപോയതായും ടിയാന് ബാങ്കിൽ നിന്നും കിട്ടുവാനുള്ള 1105.10 രൂപാ (ആയിരത്തി ഒരുന്നൂററി അഞ്ച് രൂപാ പത്ത് പൈസാ) വാങ്ങി എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാന്റെ മകൻ ശ്രീ. വിവിയൻ ജോസഫ് ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പെരുമ്പായിക്കാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി മേരിക്കുട്ടി ജോസഫ് 5-4-1982-നു മരിച്ചുപോയതായും അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ബസ്സി ജോസഫ് | പുത്രി (വിവാഹിത) | 26 |
| 2 | സാറാ ജോസഫ് | ,, | 25 |
| 3 | പോളി ജോസഫ് | പുത്രി (അവിവാഹിത) | 24 |
| 4 | വിവിയൻ ജോസഫ് | പുത്രൻ (അവിവാഹിതൻ) | 22 |
| 5 | പാമല ജോസഫ് | പുത്രി (അവിവാഹിത) | 21 |
| 6 | പൗലൂസ് ജോസഫ് | പുത്രൻ (അവിവാഹിതൻ) | 20 |
| 7 | മാത്യു ജോസഫ് | ,, | 18 |
| 8 | ജോൺ ജോസഫ് | ,, | 17 |
| 9 | സ്ററീഫൻ ജോസഫ് | ,, | 16 |
| 10 | എസ്താർ ജോസഫ് | പുത്രി (അവിവാഹിത) | 14 |

അവകാശികൾ എല്ലാവരും ടി രൂപാ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷകൻ പേരിൽ കൊടുക്കുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും അപേക്ഷകന്റെ മൈനർ സഹോദരങ്ങൾ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷ പ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ, ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹസീൽദാർ.

## Vaikom Taluk

വൈക്കം താലൂക്ക് ആഫീസിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

(1)

A6.5509/82. 1982 നവംബർ 30.

വൈക്കം താലൂക്ക് കടുത്തുരുത്തി വില്ലേജ് പാലകര കരയിൽ കുന്നുംപുറയിൽ വീട്ടിൽ ശ്രീ. സുകുമാരൻ 27-4-1982-ൽ മരിച്ചുപോയി എന്നും ഇലക്ട്രിസിറ്റി ബോർഡിൽനിന്നും ലഭിക്കുവാനുള്ള നഷ്ടപരിഹാര തുക 1626.15 (ആയിരത്തി അറുന്നൂററി ഇരുപത്തിയാറ് രൂപ പതിനഞ്ചു പൈസ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ പിതാവ് കുഞ്ഞുണ്ണി ബോധിപ്പിച്ച അപേക്ഷയിൻമേൽ കടുത്തുരുത്തി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി പിതാവ് കുഞ്ഞുണ്ണിയും മാതാവ് സരോജനിയും സഹോദരങ്ങളായ ശശി, അശോകൻ, സുശീല, വിജയൻ, അറുമുഖൻ, പ്രസാദ് എന്നിവരും ഉണ്ടെന്നും ഇവരിൽ മാതാവും സഹോദരങ്ങളും തങ്ങളുടെ വിഹിതം കൂടി കുഞ്ഞുണ്ണി വാങ്ങിയെടുക്കുന്നതിന് സമ്മതമാണെന്നു കാണിച്ച് മൊഴി തന്നിട്ടുള്ളതിനാലും, മേൽ വിവരിച്ച തുക വാങ്ങിയെടുക്കുന്നതിന് അവകാശി സ്ഥാനനിലയിലും അധികാരപ്പെടുത്തപ്പെട്ടും പരേതന്റെ പിതാവ് കുഞ്ഞുണ്ണി മാത്രമാണെന്നു കാണിക്കുന്നതായ ഒരു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മററുരീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

A6-7685/82. 1982 നവംബർ 26.

വൈക്കം താലൂക്ക് നടുവില വില്ലേജ് കീഴക്കുംചേരി വടക്കേ മുറിയിൽ വാളശ്ശേരിത്തറയിൽ ശ്രീമതി ഊലി ലക്ഷ്മി 2-8-1982-ൽ മരിച്ചുപോയി എന്നും പരേതയുടെ പേരിൽ കുടികിടപ്പുകാർക്കുള്ള ഭവന നിർമ്മാണ പദ്ധതി പ്രകാരം അനുവദിച്ചിട്ടുള്ള 2,000 രൂപ വാങ്ങിയെടുക്കുന്നതിന് അനന്തരാവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതയുടെ മക്കൾ പുരുഷൻ, രവി എന്നിവർ ചേർന്നു ബോധിപ്പിച്ച അപേക്ഷയിൻമേൽ നടുവില വില്ലേജ് ഓഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതയുടെ ഭർത്താവ് ഉദ്ദേശം 5 വർഷങ്ങൾക്കു മുമ്പ് മരിച്ചുപോയിട്ടുള്ളതും അനന്തരാവകാശികളായി മക്കളായ പുരുഷൻ, രവി എന്നവർ മാത്രമേ ഉള്ളു എന്നും കണ്ടിരിക്കുന്നതിനാൽ ടി തുക വാങ്ങിയെടുക്കുന്നതിന് അവകാശികൾ ടി പുരുഷനും രവിയും മാത്രമാണെന്നു കാണിക്കുന്നതായ ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മററു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശിൽദാർ.

വൈക്കം.

# IDUKKI DISTRICT

## Devicolam Taluk

പരസ്യം

നമ്പർ ബി7-1191/82. 1982 നവംബർ 22.

ദേവികുളം താലൂക്കിൽ കെ. ഡി. എച്ച്. വില്ലേജിൽ ഗൂഡാർവിള ഡിവിഷനിൽ താമസിച്ച് എസ്റേറററു ജോലി ചെയ്തു വരവെ 16-1-1979-ൽ പി. ആർ. സി. ബസ്സപകടത്തിൽപെട്ടു മരണമടഞ്ഞ ശ്രീമതി രുഗ്മിണിക്ക് ലഭിക്കേണ്ട പ്രോവിഡന്റ് ഫണ്ട് തുക വാങ്ങുന്നതിന് ടിയാളുടെ നോമിനിയായിരുന്ന മകൻ പരേതനായ കറുപ്പ സ്വാമിപാണ്ടിയുടെ അവകാശികളെ തെളിയിക്കുന്ന ഒരു അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ട് ടിയാന്റെ പിതാവ് ശ്രീ. ശാമുവൽ സമർപ്പിച്ച അപേക്ഷപ്രകാരം കെ. ഡി. എച്ച്. വില്ലേജ് ആഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ശ്രീ. കറുപ്പസ്വാമി പാണ്ടി 10-3-1979-ൽ മരണമടഞ്ഞതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമനമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശാമുവൽ | പിതാവ് | 56 |
| 2 | അബ്ബാസ് | സഹോദരൻ | 26 |
| 3 | ലക്ഷ്മി | സഹോദരി (വിവാഹിത) | 20 |
| 4 | പൊന്നുത്തായ് | സഹോദരി | 18 |
| 5 | മുരുകൻ | സഹോദരൻ | 15 |

മുകളിൽ പറഞ്ഞിരിക്കുന്നതിൽ വിവാഹിതയായ മകൾ ലക്ഷ്മി ഒഴികെ മക്കൾ എല്ലാവരും പിതാവായ ശാമുവലിനോടൊത്തു താമസിച്ചു വരുന്നു. പരേതനായ കറുപ്പസ്വാമി പാണ്ടിയുടെ പേരിൽ എഴുതി വയ്ക്കപ്പെട്ട മാതാവിന്റെ പ്രോവിഡന്റുഫണ്ട് തുക പിതാവായ ശ്രീ. ശാമുവൽ വാങ്ങുന്നതിനുള്ള സമ്മതമൊഴി പ്രായപൂർത്തിയായ മക്കൾ എല്ലാവരും നൽകിയിട്ടുണ്ട്. അതിനാൽ പരേതനായ ശ്രീ. കറുപ്പ സ്വാമിപാണ്ടിയുടെ പേരിലുള്ള പ്രോവിഡന്റുഫണ്ട് തുക വാങ്ങുന്നതിനു നിയമാനുസൃത അവകാശി ടിയാന്റെ പിതാവായ ശ്രീ. ശാമുവൽ ആണെന്നു കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ദേവികുളം.

ആർ. ചുടാമണി,
തഹശിൽദാർ.

## Peermade Taluk

പീരുമേട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ ബി1-7524/82. 1982 നവംബർ 22.

പീരുമേട് താലൂക്കിൽ പീരുമേട് വില്ലേജിൽ മേലഴുതയിൽ ചെറിയത്തറ വീട്ടിൽ ശ്രീ. സി. ജെ. ജോസഫ് (പ്രൊഫസർ നിർമ്മലാ കോളേജ് മൂവാററുപുഴ) സമർപ്പിച്ച അവകാശ സർട്ടിഫിക്കററിനു വേണ്ടിയുള്ള അപേക്ഷയിൻമേൽ പീരുമേട് വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ടിയാന്റെ പിതാവ് ശ്രീ. വി. സി. സേവ്യർ 31-8-1982-ൽ മരിച്ചുപോയിട്ടുള്ളതായി അറിയുന്നു. പരേതനായ ശ്രീ. വി. സി. സേവ്യറിന്റെ പേരിൽ പീരുമേട് വില്ലേജിൽ താഴെ കാണുംവിധം ഭൂമിയുള്ളതായി കാണുന്നു.

സർവ്വെ 413/6 ൽ 1 ഏക്കർ 9 സെന്റ്, സർവ്വെ 413/8 ൽ 1 ഏക്കർ 92 സെന്റ്, സർവ്വെ 413/9 ൽ 1 ഏക്കർ 92 സെന്റ്, സർവ്വെ 413/10 ൽ 2 ഏക്കർ 2 സെന്റ്, സർവ്വെ 414 ൽ 1 ഏക്കർ 65 സെന്റ്, സർവ്വെ 413/1-5 ൽ 47 സെന്റ്, സർവ്വെ 549 ൽ 57 സെന്റ്, സർവ്വെ 519 ൽ 70 സെന്റ്, സർവ്വെ 413/7 ൽ 1 ഏക്കർ 85 സെന്റ്, സർവ്വെ 413/11 ൽ 1 ഏക്കർ 89 സെന്റ്. ആകെ 14 ഏക്കർ 08 സെന്റ്.

ഈ സ്ഥലത്തിന്റെയും പരേതൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പീരുമേട് ശാഖയിൽ നിക്ഷേപിച്ചിരിക്കുന്ന 1600 രൂപയുടെയും അവകാശി ശ്രീ. സി. ജെ. ജോസഫ് ആണെന്ന് അന്വേഷണത്തിൽ ബോദ്ധ്യപ്പെട്ടിരിക്കുന്നു. പരേതനായ വി. സി. സേവ്യറിന്റെ പേരിൽ ടി സർവ്വെ നമ്പരുകളിൽപ്പെട

Executive Engineer, Regional Engineering Work Shop, Kollakkadavu. The Controller of Weights and Measures rosorves the right to accept or reject any quotations without assigning any reasons.

The successful bidder should remit 25% of the quoted amount less the earnest money deposited immediatoly after the acceptance of his quotation. The balance amount including Sales tax and additional sales tax as per the existing rules should be remitted within 15 days from the date of receipt of order of confirmation.

If the successful bidder fails to fulfil the above conditions the vehicle will be again sold at his risk and the amount deposited will be forfeited to Government. The loss, if any sustained by the department s a result of the resale will also be recovered from the defaulter as per Revenue recovery Act in force.

Those who wish to quote can inspect the vehicle at the Office of the Controller of Weights and Measures, Vikas Bhavan, Trivandrum on any working day during office hours from 20-1-1983 to 31-1-1983. Further details can be had from the office of the undersigned.

Office of the Controller of, Weights and Measures, Trivandrum. (Sd.) *Controller (W & M)*

## TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

(1)

നമ്പർ A5-23773/82. 1982 നവംബർ 25.

നെയ്യാററിൻകര താലൂക്കിൽ വിളപ്പിൽ വില്ലേജിൽ വെള്ളക്കടവിൽ വെള്ളയിൽ കട്ടയ്ക്കാൽ പുത്തൻവീട്ടിൽ ലക്ഷ്മണൻ നാടാർ മരിച്ചുപോയതിനാൽ പരേതന്റെ പേരിൽ നിലവിലുണ്ടായിരുന്ന ചിട്ടി തുക (രൂപ 2500-നു താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ സി. കമലം ബോധിപ്പിച്ച അപേക്ഷയിൻമേൽ വിളപ്പിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 1-4-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ സി. കമലം 28 വയസ്സ് മക്കൾ കെ. എൽ. ബിന്ദു 12 വയസ്സ്, കെ. എൽ. സിന്ധു 9 വയസ്സ്, കെ. എൽ. സജു 5½ വയസ്സ് എന്നിവരും പരേതന്റെ മാതാവ് എൽ. ജാനകിയും പിതാവ് എസ്. നാരായണൻ നാടാരും മാത്രമാണുള്ളതെന്നും മൈനർ ടി മക്കൾ ടി കുട്ടികളുടെ മാതാവായ കമലത്തിന്റെ പരിപൂർണ്ണ സംരക്ഷണയിലാണെന്നും പരേതന്റെ മാതാപിതാക്കൾ ടി കമലത്തിന്റെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുന്നതിനുള്ള അവകാശി ഭാര്യ സി. കമലം മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-38836/82. 1982 നവമ്പർ 25.

നെയ്യാററിൻകര താലൂക്കിൽ വിളപ്പിൽ വില്ലേജിൽ വിളവൂർക്കൽ ദേശത്ത് കുരിശുമുട്ടത്ത് വട്ടവിള കിഴക്കെ വീട്ടിൽ പി. നേശമണി പോലീസ് ഡിപ്പാർട്ടുമെൻറിൽ ജോലിനോക്കി പെൻഷൻ വാങ്ങിവരവെ മരിച്ചുപോയതിനാൽ പരേതന് ഡിപ്പാർട്ടുമെൻറിൽ നിന്നും കിട്ടാനുള്ള ബെനഫിററ്സ് (രൂപ 2500-ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ ലളിതമ്മയായി ബോധിപ്പിച്ച അപേക്ഷയിൻമേൽ വിളപ്പിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 17-8-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ (1) ലളിതമ്മയായി 48 വയസ്സ്. സന്താനങ്ങളായി (2) എൻ. എഡ്വേർഡ് 35 വയസ്സ്, (3) എൻ. കുമാറിതങ്കം 32 വയസ്സ് (4) എൻ. വിജയകുമാർ 29 വയസ്സ്, (5) എൻ. കുമാരി ജാസ്മിൻ 26 വയസ്സ്, (6) എൻ. കുമാരിലൈല 23 വയസ്സ്, (7) എൻ. സുരേഷ് കുമാർ 19 വയസ്സ്, (8) കുമാരി മല്ലിക 16 വയസ്സ്, (9) എൻ. കുമാരി ഷീജ 14 വയസ്സ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ ലളിതമ്മയായിയുടെ സംരക്ഷണയിലാണെന്നും 2 മുതൽ 7 വരെ കക്ഷികൾ 1-ാം കക്ഷി ലളിതമ്മയായിയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ലളിതമ്മയായി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, നെയ്യാററിൻകര. (ഒപ്പ്) തഹശീൽദാർ.

### Trivandrum Taluk

പരസ്യം

(1)

A5-22868/82. 1982 ഡിസംബർ 7.

I.S.R.O. യിൽ ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. V. വേണുഗോപാലൻ നായരുടെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും ടിയാൻ 2,500 രൂപയ്ക്ക് താഴെ വരുന്ന തുകയ്ക്ക് ബാങ്കിൽ പണയം വെച്ചിട്ടുള്ള സ്വർണ്ണാഭരണം തിരിച്ചെടുക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് തിരുമല ആലപ്പുറത്തു ഉദയ ഭവനിൽ ശ്രീമതി K. ശാന്തമ്മ ബോധിപ്പിച്ച അപേക്ഷ ആറാമട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 5-10-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | K. ശാന്തമ്മ | ഭാര്യ | 43 |
| 2 | V ഹരികൃഷ്ണൻ നായർ | മകൻ | 14 |
| 3 | S. ശ്രീലത | മകൾ | 11 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി K. ശാന്തമ്മയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-23811/82. 1982 ഡിസംബർ 10.

K.S.R.T.C. യിൽ ജോലിനോക്കിവരവെ അന്തരിച്ചുപോയ ശ്രീ M. തങ്കപ്പൻ നായരുടെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് തൊലിക്കോണത്തു T. C. 18/2186-ൽ താമസം ശ്രീമതി D. സാവിത്രി അമ്മ ബോധിപ്പിച്ച അപേക്ഷ ആററമട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 23-10-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെപ്പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | | വയസ് |
|---|---|---|---|---|
| 1 | D. | സാവിത്രി അമ്മ | ഭാര്യ | 48 |
| 2 | T. | നിർമ്മലൻ നായർ | മകൻ | 27 |
| 3 | T. | പത്മനാഭൻ നായർ | ,, | 22 |
| 4 | S. | ശോഭനകുമാരി | മകൾ | 19 |
| 5 | S. | ശാലിനിദേവി | ,, | 16 |

മേൽപ്പറഞ്ഞ 1-ം, 3-ം 4-ം കക്ഷികൾ രണ്ടാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷകക്ഷിയായ ശ്രീമതി D. സാവിത്രി അമ്മയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹശീൽദാർ.

---

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ.

(1)

ബി6-78/82. 1982 നവംബർ 29.

ഇളമ്പ വില്ലേജിൽ ടി ദേശത്ത് പാവൂക്കോണം വീട്ടിൽ ശ്രീമതി ബി. തങ്കമ്മ അന്തരിച്ചുപോയിയെന്നും പരേത ഇൻഡ്യൻ ബാങ്കിന്റെ ആററിങ്ങൽ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും വിവരിച്ച് പരേതയുടെ ഭർത്താവും ടിയിൽ ശ്രീ. എം. ശ്രീധരൻ ബോധിപ്പിച്ച അപേക്ഷ ഇളമ്പ-മുദാക്കൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി ബി. തങ്കമ്മ 15-8-1982-ൽ അന്തരിച്ചുപോയി എന്നും പരേത ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതയുടെ ഭർത്താവ് (1) ശ്രീ. എം. ശ്രീധരനും, സന്താനങ്ങളായ (2) ററി. യശോദ (36 വയസ്) (3) എസ്. ഗോപി (34 വയസ്) (4) എസ്. ശശി (24 വയസ്) (5) ററി. ശാന്ത(20 വയസ്) എന്നിവരും പരേതയുടെ മാതാവ് (6) ശ്രീമതി അപ്പി ഭാർഗ്ഗവിയും മാത്രമാണെന്നും മററ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും, രണ്ടു മുതൽ ആറുവരെ കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞു കൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേത ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതയുടെ ഭർത്താവ് ശ്രീ. എം. ശ്രീധരൻ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസങ്ങൾക്കകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

ബി6-118/82. 1982 നവംബർ 29.

പുളിമാത്തു വില്ലേജിൽ കമുകുംകുഴി എന്ന സ്ഥലത്ത് കുമാർ സദനത്തിൽ ശ്രീ. ജെ. സുകുമാരൻ ആശാരി അന്തരിച്ചുപോയി എന്നും, പരേതന് പെൻഷൻ കുടിശ്ശികയിനത്തിലും മററും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കൃഷ്ണമ്മ ബോധിപ്പിച്ച അപേക്ഷ പുളിമാത്ത് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ജെ. സുകുമാരൻ ആശാരി 13-7-1981-ൽ മരണപ്പെട്ടുപോയതായും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി കൃഷ്ണമ്മയും, സന്താനങ്ങളായ (2) വസന്ത (30) വയസ്) (3)ശോഭന (28 വയസ്) (4) രഘുപതി (26 വയസ്) (5) രാജേന്ദ്രൻ ആശാരി (24 വയസ്) (6) രാധാമണി (22 വയസ്) (7) സുന്ദർസിംഗ് (19 വയസ്) (8) പത്മാക്ഷി (17വയസ്) എന്നിവരും മാത്രമാണെന്നും മററ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യയും സന്താനങ്ങളുമായ മേൽ വിവരിച്ച ഒന്നു മുതൽ ഏഴുവരെ കക്ഷികളും, മൈനർ സന്താനം ഒന്നാം കക്ഷിയുടെ പരിപൂർണ്ണസംരക്ഷണയിലായതിനാൽ രക്ഷകിയായി ഒന്നാം കക്ഷിയും മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസങ്ങൾക്കകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

എൻ. വാസുദേവൻ,
തഹശീൽദാർ.

ആററിങ്ങൽ,
ചിറയിൻകീഴ്.

## QUILON DISTRICT

### NOTIFICATION

As provided in Section 43 of K. L. R. Act and Rule 40 of the K. L.R. Act, 1964.

No. Pdl. 145/9-81-L6. *19th January* 1982.

It has been proposed to publish prices of commodities shown in the schedule appended herewith as the average market price prevailing in the Taluk Headquarters in this District for the period from 1-7-1981 to 30-9-1981. Objections, if any in this regard to the proposed prices should be sent in writing to the District Collector, Quilon within 2 weeks from the date of this notice. Objections not received within the period will not be considered.

| Sl. No. | Name of Taluk | Paddy exact weight or measures adopted to be specified in quintal | Coconut with husk for 1000 | Coconut without husk for 1000 | Arecanut per 100 | Pepper | Ground-nuts | Tapioca | Cashewnut in Kgs. | Sugarcane in metric weights or measures per tonnes |
|---|---|---|---|---|---|---|---|---|---|---|
| | | | | | | In metric weights or measures in local weights or measures | | | | |
| | | | | | | Exact weight or measures adopted to be specified in quintal | | | | |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) | (11) |
| | | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. |
| 1 | Quilon | 233.50 | 1200.00 | 1115.00 | 10.80 | 1325.00 | .. | 60.00 | 6.80 | .. |
| 2. | Karunagappally | 170.00 | 1450.00 | 1300.00 | 8.00 | .. | .. | 50.00 | .. | .. |
| 3. | Kottarakkara | 186 50 | 1295.00 | 1195.60 | 6.33 | 1275.50 | .. | 38.33 | .. | .. |
| 4. | Kunnathur | 169.00 | 1215.00 | 1120.00 | 11.15 | 1150.00 | .. | 40.00 | .. | .. |
| 5. | Pathanapuram | 154.00 | 1370.00 | 1298.00 | 8.40 | 1300.00 | .. | 50.00 | 7.50 | .. |
| 6. | Pathanamthitta | 195.00 | 1180.00 | 1130.00 | 8.00 | 1295.00 | 495.00 | 50.00 | 7.50 | 200.00 |

Collectorate,
Quilon.

(Sd.)
For *Collector*.

നോട്ടീസ്

സി-11503/82. 1982 നവംബർ 30.

കൊല്ലം മുനിസിപ്പാലിററിയിൽ പാലസ് വാർഡിൽ ശ്രീ. ജി. ദാസ്കർക്കുറുപ്പ് നടത്തി വരുന്ന 373-ാം നമ്പർ ചായക്കടയുടെ മുന്നിൽ ഉടമസ്ഥരില്ലാതെ ഒരു ചാക്ക് അരി കിടക്കുന്നതായി നാട്ടുകാർ പരാതിപ്പെട്ടതിനെത്തുടർന്നു കൊല്ലം റേഷനിംഗ് ഇൻസ്പെക്ടർ സ്ഥലത്തെത്തി അന്വേഷണം നടത്തിയതിൽ ടി അരിക്ക് അവകാശികളായി ആരും തന്നെ ഇല്ലാഎന്നും ബോദ്ധ്യമായതിനെ തുടർന്നു 27-9-1982 രാവിലെ 11.45-നു മഹസ്സർ തയ്യാറാക്കി കസ്ററഡിയിൽ എടുക്കുകയും അതിനുശേഷം ടി 98 കിലോ ഗ്രാം തൂക്കം വരുന്ന ഒരു ചാക്ക് അരി കൊല്ലം തേവള്ളി വാർഡിൽ 45-ാം നമ്പർ റേഷൻഡിപ്പോ ലൈസൻസി ശ്രീ. എം. ആർ. നാരായണ പിള്ള വഴി കാർഡ് ഉടമസ്ഥർക്ക് വിതരണം ചെയ്ത ഇനത്തിൽ 205.60 രൂപാ റവന്യൂ ഡിപ്പോസിററിൽ വച്ചിട്ടുള്ളതാണ്. ആയതിനാൽ ടി അരിയുടെ വിലയായ 205 രൂപാ 60 പൈസക്ക് അവകാശികളായി ആരെങ്കിലും ഉണ്ടെങ്കിൽ തെളിവു സഹിതം ഈ ഓഫീസ് മുൻപാകെ ഈ പരസ്യം കേരള ഗവൺമെൻറിൻെറ ഗസററിൽ പരസ്യപ്പെടുത്തി മൂന്നുമാസത്തിനകം ഹാജരാക്കിയാൽ ടി അരിയുടെ വിലയായ 205 രൂപ 60 പൈസ തിരിയെ തരുന്നതാണെന്നുള്ള വിവരം ഇതിനാൽ അറിയിച്ചുകൊള്ളുന്നു. അല്ലാത്തപക്ഷം ടി തുക സർക്കാരിലേക്ക് മുതൽ കൂട്ടുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തികൊള്ളുന്നു.

റവന്യൂ ഡിവിഷണൽ ഓഫീസ്, കൊല്ലം.

കുരുവിള ജോൺ,
റവന്യൂ ഡിവിഷണൽ ഓഫീസർ.

### Pathanamthitta Taluk

പരസ്യം

ബി6-10009/82. 1982 ഡിസംബർ 1

പത്തനംതിട്ട താലൂക്കിൽ അങ്ങാടി വില്ലേജിൽ പുല്ലൂപ്രം മുറിയിൽ ചെന്നിക്കലേത്തു വീട്ടിൽ ഇ. ആർ. കുട്ടപ്പൻ 13-8-1982 ൽ മരിച്ചുപോയി എന്നും ടിയാനു വിദ്യാഭ്യാസ വകുപ്പിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2500 രൂപയിൽ കവിയാത്ത ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതൻെറ ഭാര്യ ടി വീട്ടിൽ ചെല്ലമ്മ ബോധിപ്പിച്ച അപേക്ഷ അങ്ങാടി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതൻെറ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | എസ്. ചെല്ലമ്മ | ഭാര്യ |
| 2 | കെ. കെ. രാഘവനാചാരി | അച്ഛൻ |
| 3 | കെ. കെ. തങ്കമ്മ | മാതാവ് |
| 4 | ജയ സി. കെ. | മകൾ |
| 5 | ജയേഷ് സി. കെ. | മകൻ |

മാതാവും പിതാവും ടി ഇനത്തിൽ കിട്ടാനുള്ള തുക പരേതൻെറ ഭാര്യ ചെല്ലമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മക്കൾ രണ്ടുപേരും മൈനറാണ്. മൈനറിൻെറ സംരക്ഷണം മാതാവിനാകയാൽ ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ശ്രീമതി എസ്. ചെല്ലമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്,
പത്തനംതിട്ട.

എം. എൻ. ശ്രീധരൻനായർ,
തഹശീൽദാർ.

# ALLEPPEY DISTRICT

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ സി3-9959/82. 1982 ഡിസംബർ 7.

അമ്പലപ്പുഴ താലൂക്കിൽ അമ്പലപ്പുഴ വില്ലേജിൽ ശംഭുമന്ദിരത്തിൽ ശ്രീമതി ജി. വിശാലാക്ഷി അമ്മ തന്റെ ഭർത്താവായ ററി. കെ. വാസുദേവൻപിള്ള മരിച്ചുപോയി എന്നും ടിയാളുടെ പേരിൽ മാതൃഭൂമി പ്രിന്റിംഗ് ആൻഡ് പബ്ലിഷിംഗ് കമ്പനി ലിമിറ്റഡ്, കോഴിക്കോട് നിന്നും വിതരണം ചെയ്തിട്ടുള്ള പത്ത് ഇക്വിറ്റി ഷെയറുകൾ (നമ്പർ 849-858) മാററികിട്ടുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ അമ്പലപ്പുഴ വില്ലേജ് ഓഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ററി. കെ. വാസുദേവൻപിള്ള മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | |
|---|---|---|
| 1 | ജി. വിശാലാക്ഷി അമ്മ | ഭാര്യ |
| 2 | വി. രാധാമണി | മകൾ |
| 3 | വി. ശംഭുരാമൻ നായർ | മകൻ |

ടി ആളുകളാണ് പരേതനായ ററി. കെ. വാസുദേവൻ പിള്ളയുടെ പേരിലുള്ള മാതൃഭൂമി പ്രിന്റിംഗ് ആൻഡ് പബ്ലിഷിംഗ് കമ്പനി ലിമിറ്റഡ് കോഴിക്കോട് നിന്നും വിതരണം ചെയ്തിട്ടുള്ള ഇക്വിറ്റി ഷെയറുകളുടെ അനന്തരാവകാശികൾ എന്നു കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-10199/82. 1982 നവംബർ 23.

അമ്പലപ്പുഴ താലൂക്കിൽ പുന്നപ്ര വില്ലേജിൽ പറവൂർ മുറിയിൽ പാക്കള്ളി വെളി വീട്ടിൽ ശ്രീമതി പി. കെ. കമലക്കുട്ടിയമ്മ തന്റെ ഭർത്താവായ സി. വി. രാമൻപിള്ള 29-12-1981-ൽ പെൻഷൻ വാങ്ങിവരവെ മരിച്ചുപോയി എന്നും പരേതന്റെ പേരിൽ ഗവൺമെന്റിൽ നിന്നും ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശികയും മററ് ആനുകൂല്യങ്ങളും കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ സി. വി. രാമൻപിള്ള 29-12-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | |
|---|---|---|
| 1 | പി. കെ. കമലക്കുട്ടി അമ്മ | ഭാര്യ |
| 2 | പി. ആർ. ഉണ്ണികൃഷ്ണൻപിള്ള | മകൻ |
| 3 | പി. കെ. സരോജിനിയമ്മ | മകൾ |
| 4 | ആർ. ശംഭുവരൻ നായർ | മകൻ |
| 5 | ആർ. വാസുദേവൻ നായർ | മകൻ |

ടി അവകാശികളിൽ മക്കളായ 2 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ പി. കെ. കമലക്കുട്ടി അമ്മയ്ക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ സി. വി. രാമൻപിള്ളയ്ക്ക് ഗവൺമെന്റിൽനിന്നും ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശികയും മററാനുകൂല്യങ്ങളും കൈപ്പററുന്നതിനുള്ള ഏക അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി പി. കെ. കമലക്കുട്ടി അമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

അമ്പലപ്പുഴ, താലൂക്കാഫീസ്, (ഒപ്പ്)
ആലപ്പുഴ. തഹശീൽദാർ.

---

## Shertallai Taluk

### NOTICE OF THE SALE OF TREES.

No. B6-1729/82. *7th December* 1982.

It is hereby notified that the tree specified in the schedule below will be sold by public auction by the Revenue Divisional Officer, Alleppey at the date, time and place noted below or any other day to which the sale may be adjourned, subject to the following conditions. The tree will be sold in one lot and knocked down to the highest bidder.

1. Every one bidding at the sale should state whether he bids on his own account or as an agent, and in the latter case, should deposit a written authority signed by the principal, otherwise his bid will be rejected.

2. The selling officer, either on grounds of doubtful solvency or other reasons recorded by him in written may at his discretion disqualify a bidder from bidding at the sale.

3. Every intending bidder shall deposit with the selling officer Rs. 500 as earnest money before the commencement of the sale. The sale is subject to confirmation by the District Collector, Alleppey. The Collector also reserves the power of cancelling the sale or accepting a bid other than the highest without assigning any reasons. The deposits of the unsuccessful bidders will be refunded at the close of the sale.

4. The successful bidder shall, immediately after the sale, deposit not less than one-fourth of the purchase money and pay the balance in instalments within a fortnight from the date of his receipt of the order of confirmation of the sale. The earnest money paid under clause (3) will be adjusted towards the balance of the purchase money or the last instalment therefore, as the case may be.

In default of the due payment of any portion of the purchase money, the tree may be resold by the selling officer at the expense and risk of the purchaser, the money already paid by the purchaser being also liable to forfeiture.

5. The purchaser shall not cut or remove the trees unless and until the sale has been confirmed and the full amount paid, but shall cut and remove them within two weeks thereafter. If the tree is not cut and removed within the time allowed, it may be resold by the selling officer at the expense and risk of the purchaser, the money paid by the purchaser being also liable to forfeiture.

The time allowed for the removal of the trees may extended at the discretion ofthe confirming authority but he shall not be bound so to extend it.

6. Where the selling officer orders a resale of the tree under clause (4) or clause (5), notice of the resale shall be given to the purchaser and

he shall not, after the receipt of such notice cut and remove the tree. Any loss resulting from the resale, with interest thereon at 12 per cent per annum will be realised from the purchaser as if it were an arrear of land revenue, but in no circumstances will the purchaser be entitled to the profit, if any, accruing at the resale.

7. The order of confirmation will be subject to revision, within one month from the date of confirmation, by the authority superior to the confirming authority, if the revising authority is satisfied that there has been a material irregularity in the conduct of the sale or that the order exceeded the powers of the officer who passed it or that it was passed under a mistake of fact or owing to fraud or misrepresentation.

8. The tree should be cut and removed without causing any damage to the adjoining houses or other buildings or property and the auction purchaser will be liable for any such damage.

9. No concession will be allowed for any difficulty the purchaser may experience in cutting or removing the tree.

10. It would be distinctly understood that Government are not liable for any errors or omissions in the schedule below :

Date, place and time of auction—Revenue Divisional Office, Alleppey at 4 p. m. on 24-12-1982.

SCHEDULE

District—Alleppey.

Taluk—Shertallai Village—Vayalar West.

Sy. No. 233/1 Road Poramboke.

Description of the tree—A mango tree standing in road Poramboke.

Shertallai.

(Sd.)
*Tahsildar.*

## Thiruvalla Taluk

പരസ്യം

(1)

സി8-11698/82. 1982 നവംബർ 27.

തിരുവല്ലാ താലൂക്കിൽ പെരുംപെട്ടി വില്ലേജിൽ കുററിക്കണ്ടത്തിൽ പനികുന്നിൽ ജോൺതോമസ് അബുദാബിയിൽ ജോലിയിലിരിക്കവേ 18-7-1982-ൽ നിര്യാതനായിഎന്നും ടിയാന്റെ മിലിററി പെൻഷൻ മുതലായ ആനുകൂല്യങ്ങളായി കിട്ടുവാനുള്ള ഉദ്ദേശം 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ സരളാമ്മ ജോൺ സമർപ്പിച്ച അപേക്ഷ പെരുംപെട്ടി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ജോൺ തോമസ് 18-7-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | സരളാമ്മ ജോൺ | ഭാര്യ | |
| 2 | ഷയിനി ജോൺ | മകൾ | 12 |
| 3 | സുനിൽ ജോൺ | മകൻ | 7 |
| 4 | അന്നമ്മ തോമസ് | മാതാവ് | |
| 5 | യോഹന്നാൻ തോമസ് | പിതാവ് | |

എന്നിവർ മാത്രമുള്ളതായും അതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലും കഴിയുന്നു. നാലും അഞ്ചും കക്ഷികൾ ടി തുക ഒന്നാം കക്ഷിയും അപേക്ഷകിയുമായ സരളാമ്മ ജോൺ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ ടി ജോൺതോമസിന്റെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം 5000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശി ടിയാന്റെ ഭാര്യ സരളാമ്മ ജോണാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശിൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

സി8-11404/82. 1982 നവംബർ 27.

തിരുവല്ലാ താലൂക്കിൽ എഴുമററൂർ വില്ലേജിൽ മണിക്കൂടത്ത് പനച്ചിക്കൽ ശ്രീ. പി. കെ. നാരായണൻനായർ 24-8-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ഗ്രാററിവിററി, പ്രോവിഡന്റ്ഫണ്ട് എന്നീ ഇനങ്ങളിലായി കിട്ടുവാനുള്ള 5000 രൂപയിൽ താഴെ വരുന്ന തുക ലഭിക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ പത്മിനിഅമ്മ പി. ജി. സമർപ്പിച്ച അപേക്ഷ എഴുമററൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. കെ. നാരായണൻനായർ 24-8-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | നാരായണിയമ്മ കല്യാണിയമ്മ | മാതാവ് | |
| 2 | പത്മിനിയമ്മ പി. ജി. | അപേക്ഷക | |
| 3 | ആനന്ദകുമാർ പി. എൻ. | മകൻ | 21 |
| 4 | ഗീതാകുമാരി പി. എൻ. | മകൾ | 19 |
| 5 | അനിൽകുമാർ പി. എൻ. | മകൻ | 16 |
| 6 | കൃഷ്ണകുമാരി | മകൾ | 12 |

എന്നിവർ മാത്രമുള്ളതായും അതിൽ 1, 3, 4 എന്നീ കക്ഷികൾ ടി തുക പത്മിനിയമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴിതന്നിട്ടുള്ളതാണ്. 5, 6 എന്നീ കക്ഷികൾ മൈനറുകളും മാതാവായ പത്മിനിയുടെ സംരക്ഷണയിൽ കഴിയുന്നതുമാണ്. ആയതിനാൽ പരേതനായ ശ്രീ. പി. കെ. നാരായണൻനായരുടെ പേരിൽ മേൽ വിവരിച്ചപ്രകാരം കിട്ടുവാനുള്ള 5000 രൂപയിൽ താഴെവരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യ പത്മിനിയമ്മ പി. ജി. ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശിൽദാർ മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(3)

സി8-9931/82 (2). 1982 നവംബർ 26.

തിരുവല്ലാ താലൂക്കിൽ കോയിപ്രം വില്ലേജിൽ തട്ടയ്ക്കാട്ട് മുറിയിൽ താഴത്തേക്കുററ് ററി. കെ. തോമസ് അദ്ധ്യാപകനായി പെൻഷൻ പററിയിരിക്കവേ 25-7-1982-ൽ നിര്യാതനായി എന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 220 രൂപാ വാങ്ങുന്നതിനുവേണ്ടി അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ഏലിയാമ്മ തോമസ് സമർപ്പിച്ച അപേക്ഷ കോയിപ്രം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ററി.കെ. തോമസ് 25-7-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | ഏലിയാമ്മ | ഭാര്യ |
| 2 | ജോർജ്ജ് തോമസ് | മക്കൾ |
| 3 | കോശി തോമസ് | |
| 4 | ജേക്കബ് തോമസ് | |
| 5 | അമ്മിണി | |

എന്നിവർ മാത്രമുള്ളതായും ഇതിൽ 5-ാം കക്ഷിയെ ക്രിസ്തീയ മതാചാരപ്രകാരം സ്ത്രീധനം കൊടുത്ത്

വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും 2 മുതൽ 4 വരെയുള്ള കക്ഷികൾ ടി തുക [പാകക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ പരേതനായ ശ്രീ. റ്റി. കെ. തോമസിന്റെ പേരിൽ മേൽവിവരിച്ച പ്രകാരം കിട്ടുവാനുള്ള 220 രൂപാ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ ഏലിയാമ്മ തോമസാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

തിരുവല്ല.

പി. വി. നാരായണപിള്ള,
തഹസീൽദാർ.

# KOTTAYAM DISTRICT

## Meenachil Taluk

മീനച്ചിൽ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

എൽ. സി-44/82/ബി6. 1982 ഡിസംബർ 4.

മീനച്ചിൽ താലൂക്കിൽ മേലുകാവു വില്ലേജിൽ സർവ്വെ 914/1-ൽപ്പെട്ട തരിശിൽ നിന്നിരുന്നതും എൽ. എ. 205/76, 206/76, 207/76 നമ്പർ പ്രകാരം പതിച്ചു കൊടുത്ത സ്ഥലത്ത് സർക്കാരിനുവേണ്ടി റിസർവ്വു ചെയ്തിരുന്നതും ആയ തടികൾ അനധികൃതമായി വെട്ടിയതും ആയതു കണ്ടുപിടിച്ചു സർക്കാർ അധീനതയിൽ എടുത്തിട്ടുള്ളതും താഴെ പറയുന്ന അളവുകളോടുകൂടിയതുമായ തടികൾ 1983 ജനുവരി മാസം 5-ാം തീയതി ഉച്ച കഴിഞ്ഞ് 3 മണിക്ക് ടി സ്ഥലത്തുവച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ ചേരണമെന്നുള്ളവർ 1,000 രൂപ നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും സ്ഥലത്തും സമയത്തും ഹാജരായി ലേലത്തിൽ സംബന്ധിക്കേണ്ടതുമാണ്. കൂടുതൽ തുക ലേലം കൊള്ളുന്ന കക്ഷിയുടെ പേരിൽ അംഗീകാരവിധേയമായി ലേലം ഉറപ്പിക്കുന്നതും നിരദ്രവ്യം കഴിച്ചുള്ള തുക അപ്പോൾതന്നെ അടയ്ക്കേണ്ടതുമാണ്. ലേലം അംഗീകരിച്ച് ഉത്തരവു കിട്ടുന്ന മുറയ്ക്ക് ലേലം കൊണ്ട കക്ഷി തന്റെ സ്വന്തം ചെലവിൽ തടികൾ സ്ഥലത്തുനിന്നും നീക്കം ചെയ്തുകൊള്ളണം. സർക്കാർ ലേലത്തിനുള്ള എല്ലാ നിബന്ധനകളും ഈ ലേലത്തിനും ബാധകമാണ്.

തടിവിവരം

| ഇനം | നീളം അടിയിൽ | വണ്ണം ഇഞ്ചിൽ | എണ്ണം |
|---|---|---|---|
| (1) | (2) | (3) | (4) |
| തേക്ക് | 15 | 44 | 1 |
| ,, | 30 | 30 | 1 |
| ,, | 46 | 60 | 1 |
| ,, | 43 | 31 | 1 |
| ,, | 46 | 33 | 1 |
| ,, | 29 | 30 | 1 |
| ,, | 27 | 19 | 1 |
| ,, | 13 | 48 | 1 |
| ,, | 20 | 24 | 1 |
| ,, | 20 | 28 | 1 |
| ,, | 47 | 36 | 1 |
| ,, | 35 | 24 | 1 |
| ,, | [illegible] | 26 | 1 |
| ,, | 30 | 35 | 1 |
| ,, | 41 | 41 | 1 |
| ,, | 35 | 27 | 1 |
| ,, | 35 | 27 | 1 |
| ,, | 25 | 35 | 1 |
| തേക്ക് | 17 | 30 | 1 |
| ,, | 32 | 32 | 1 |
| ,, | 25 | 28 | 1 |
| ,, | 36 | 36 | 1 |
| ,, | 22 | 25 | 1 |
| ,, | 27 | 29 | 1 |
| ,, | 25 | 39 | 1 |
| ,, | 41 | 40 | 1 |
| ,, | 15 | 20 | 1 |
| ,, | 30 | 24 | 1 |
| ,, | 15 | 20 | 1 |
| ,, | 10 | 20 | 1 |
| ,, | 15 | 25 | 1 |
| ,, | 32 | 35 | 1 |
| ,, | 20 | 20 | 1 |
| ,, | 27 | 35 | 1 |
| ,, | 25 | 26 | 1 |
| ,, | 24 | 31 | 1 |
| ,, | 18 | 26 | 1 |
| ,, | 15 | 20 | 1 |
| ,, | 26 | 24 | 1 |
| ,, | 20 | 48 | 1 |
| ,, | 22 | 45 | 1 |
| ,, | 20 | 48 | 1 |
| ,, | 23 | 45 | 1 |
| ,, | 24 | 67 | 1 |
| മരുത് | 35 | 50 | 1 |
| ,, | 35 | 43 | 1 |
| ,, | 20 | 40 | 1 |
| ,, | 25 | 35 | 1 |
| ,, | 25 | 35 | 1 |
| ,, | 20 | 30 | 1 |
| ,, | 15 | 20 | 1 |
| ,, | 20 | 30 | 1 |
| ,, | 20 | 40 | 1 |
| ,, | 15 | 40 | 1 |
| ,, | 25 | 30 | 1 |
| ,, | 15 | 30 | 1 |
| വേങ്ങ | 30 | 44 | 1 |
| ,, | 14 | 60 | 1 |
| ,, | 20 | 40 | 1 |
| ,, | 25 | 35 | 1 |
| ,, | 15 | 35 | 1 |
| ,, | 46 | 54 | 1 |
| ,, | 25 | 30 | 1 |
| ഇരുപ്പൂൾ | 25 | 25 | 1 |
| ,, | 15 | 40 | 1 |
| പുന്ന | 20 | 35 | 1 |
| ആഞ്ഞിലി | 39 | 53 | 1 |

താലൂക്കാഫീസ്,
പാലാ.

പി. എം. ജോസഫ്,
തഹശീൽദാർ.

# IDUKKI DISTRICT

## Peermade Taluk

പീരുമേട് താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ. ബി1-5272/82. 1982 നവംബർ 22.

പീരുമേട് താലൂക്കിൽ പീരുമേട് വില്ലേജിൽ കരടിക്കുഴി തോട്ടത്തിൽ ശ്രീ. മുത്തുസ്വാമി ബോധിപ്പിച്ചിരുന്ന അവകാശസർട്ടിഫിക്കറ്റിനുവേണ്ടിയുള്ള അപേക്ഷയിൻമേൽ പീരുമേട് വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ടിയാന്റെ ഭാര്യ സിസിലി കരടിക്കുഴി തോട്ടത്തിൽ തൊഴിലാളിയായിരിക്കെ

13-7-1977-ൽ മരിച്ചുപോയിട്ടുള്ളതായി അറിയുന്നു. പരേതയുടെ പ്രോവിഡന്റ് ഫണ്ട് മുതലായ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശിയായി ചേർത്തിരുന്നത് ടിയാളുടെ മകളായ ബേബി എന്ന പെൺകുട്ടിയെയാണ്. മുത്തുസ്വാമി—സിസിലി ദമ്പതികൾക്ക് മൂന്ന് മക്കളുണ്ടായിരുന്നതിൽ മൂത്തപെൺകുട്ടിയായ ബേബി 3-6-1979-ൽ മരിച്ചു പോയിട്ടുള്ളതായി അറിയുന്നു. അവശേഷിക്കുന്ന മക്കളായ വിൻസന്റ് (18 വയസ്) സുന്ദർരാജ് (16 വയസ്) എന്നിവർ സിസിലിയുടെ പ്രോവിഡന്റ് ഫണ്ട് മുതലായ ആനുകൂല്യങ്ങളിൽ തങ്ങൾക്കുള്ള അവകാശം പിതാവായ മുത്തുസ്വാമിക്ക് രേഖാമൂലം എഴുതിക്കൊടുത്തിരിക്കുന്നതിനാൽ മരിച്ചുപോയ സിസിലിയുടെ പ്രോവിഡന്റ് ഫണ്ട് മുതലായ ആനുകൂല്യങ്ങളുടെ അവകാശി ശ്രീ മുത്തുസ്വാമിയാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ. ബി1-697/81. 1982 നവംബർ 22.

പീരുമേടു താലൂക്കിൽ പീരുമേട് വില്ലേജിൽ മേലഴുതയിൽ പെരിയതറ വീട്ടിൽ ശ്രീ. സി. ജെ. ജോസഫ് (പ്രൊഫസർ, നിർമ്മലാ കോളേജ്, മൂവാറ്റുപുഴ) സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിനുവേണ്ടിയുള്ള അപേക്ഷയിൻമേൽ പീരുമേട് വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ടിയാളുടെ മാതാവ് അന്നമ്മ സേവ്യർ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ശ്രീമതി കെ. സി. അന്നമ്മ 29-11-1980-ൽ മരിച്ചുപോയിട്ടുള്ളതായി അറിയുന്നു. ടി അന്നമ്മ സേവ്യറുടെ പേരിൽ പീരുമേട് വില്ലേജിൽ സർവ്വെ നമ്പർ 74/47A യിൽ 2 സെന്റ് സ്ഥലവും ഒരു കെട്ടിടവും ഉള്ളതായി കാണുന്നു. ടി കെട്ടിടത്തിൽ 24-11-1980 വരെ വെൽഫെയർ ഹോസ്റ്റലും, താലൂക്ക് വെൽഫെയർ ഇൻസ്പെക്ടർ ആഫീസും നടത്തിയിരുന്ന വകയിൽ വാടകയിനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 2,400 രൂപയുടെയും ടി സ്ഥലത്തിന്റെയും കെട്ടിടത്തിന്റെയും അവകാശി ശ്രീ. സി. ജെ. ജോസഫ് ആണെന്ന് അന്വേഷണത്തിൽ ബോദ്ധ്യമായിരിക്കുന്നു. ശ്രീമതി അന്നമ്മ സേവ്യറുടെ പേരിൽ പീരുമേട് വില്ലേജിൽ സർവ്വെ 74/47A-യിൽപെട്ട 2 സെന്റ് സ്ഥലത്തിന്റെയും അതിൽ ഉള്ള കെട്ടിടത്തിന്റെയും ടി കെട്ടിടത്തിന്റെ വാടകയിനത്തിൽ വെൽഫെയർ ഡിപ്പാർട്ടുമെന്റിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,400 രൂപയുടെയും അവകാശി ശ്രീ. സി. ജെ. ജോസഫ് ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കെ. നടേശൻ,<br>തഹശീൽദാർ.

പീരുമേട്.

---

# ERNAKULAM DISTRICT

## Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-20007/82. 1982 നവംബർ 29.

കണയന്നൂർ താലൂക്കിൽ എളംകുളം വില്ലേജിൽ കലൂർ ദേശത്ത് ചിറ്റേത്തു പറമ്പിൽ എ. മുഹമ്മദ് 14-8-1982-ൽ മരിച്ചുപോയെന്നും ടിയാൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 4,000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ആമിന സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. എ. മുഹമ്മദ് 14-8-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

ശ്രീമതി ആമിന ഭാര്യ

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം കണയന്നൂർ തഹശീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-19970/82. 1982 നവംബർ 29.

കണയന്നൂർ താലൂക്കിൽ എറണാകുളം വില്ലേജിൽ കർഷക റോഡ് മണ്ണോത്ത വീട്ടിൽ ശ്രീ. ശ്രീധരൻ ആചാരി എം. ആർ. മരിച്ചുപോയെന്നും ടിയാൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 1,453 40 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ലക്ഷ്മിക്കുട്ടി സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. എം. ആർ. ശ്രീധരൻ ആചാരി 3-11-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ലക്ഷ്മിക്കുട്ടി | ഭാര്യ | 51 |
| 2 | ശാന്തിനി | മകൾ | 28 |
| 3 | മഗോകുലൻ | മകൻ | 24 |
| 4 | സരോജാദേവി | മകൾ | 17 |
| 5 | സജീവ് കുമാർ | മകൻ | 14 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

വി. പി. ഫാസ്കരം,<br>തഹശീൽദാർ.

കണയന്നൂർ.

---

## Kothamangalam Taluk

പരസ്യം

എ4-9958/82. 1982 ഒക്ടോബർ 29

കോതമംഗലം താലൂക്ക് വാരപ്പെട്ടി വില്ലേജ് ഇളങ്ങവം കരയിൽ ശോഭനാ ഭവനത്തിൽ കെ. ആർ. അയ്യപ്പൻ നായർ എന്നയാൾ മൂവാറ്റുപുഴ പി. ഡബ്ല്യു. ഡി. ഡിവിഷൻ ആഫീസിൽ ജോലിയിലിരിക്കെ 18-9-1982-ൽ ഹൃദയസ്തംഭനംമൂലം മരണമടഞ്ഞിട്ടുള്ളതാണെന്നും ടിയാന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ കെ. എൻ. രാധാമണി അമ്മ ബോധിപ്പിച്ച അപേക്ഷ അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ അവകാശികളായി ടിയാന്റെ ഭാര്യ രാധാമണിയമ്മയും 39 വയസ്, മകൾ ശോഭന 21 വയസ്, സതീശ് ചന്ദ്രദേവൻ 16 വയസ്, സിന്ധു 12 വയസ്, സന്ധ്യ 4 വയസ് എന്നിവരും ആണെന്നു കണ്ടിരിക്കുന്നു.

അതിനാൽ പരേതനായ വാരപ്പെട്ടിവില്ലേജ് ഇളങ്ങവം കരയിൽ ശോഭനോ ഭവനത്തിൽ കെ. ആർ. അയ്യപ്പൻ നായരുടെ നിയമാനുസൃത അവകാശികൾ മേൽപറഞ്ഞവരാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം കോതമംഗലം തഹശീൽദാരെ നേരിട്ടു ബോധ്യപ്പെടുത്തേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കോതമംഗലം. തഹശീൽദാർ.

## TRICHUR DISTRICT

പരസ്യം

ബി4-12652/82. 1982 ഡിസംബർ 2.

കുന്നംകുളം പോലീസ് സ്റ്റേഷനിൽനിന്നും ഈ ആഫീസിൽ ഹാജരാക്കിയിട്ടുള്ളതും അവകാശികളെ കിട്ടാത്തതും ആയ ഒരു നൂറു രൂപാ നോട്ടിന് അവകാശികളുണ്ടെങ്കിൽ തക്കതായ തെളിവു സഹിതം, ഈ പരസ്യം ഗസററിൽ പരസ്യംചെയ്ത് മൂന്നു മാസത്തിനകം തൃശ്ശൂർ സബ് കളക്ടറർ മുൻപാകെ ഹാജരായി ടി മുതൽ ഏററുവാങ്ങേണ്ടതാണ്. നിശ്ചിത കാലാവധി കഴിഞ്ഞ് ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

| ഇനവിവരം | എണ്ണം |
|---|---|
| നൂറ് രൂപാ നോട്ട് | ഒന്ന് |

റവന്യു ഡിവിഷണൽ (ഒപ്പ്)
ആഫീസ്, തൃശ്ശൂർ. സബ് കളക്ടറർക്കുവേണ്ടി.

### Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

No. എ2-22913/82. 1982 നവംബർ 28.

തൃശ്ശൂർ താലൂക്ക് മാടക്കത്തറ വില്ലേജിൽ ചിറക്കാക്കോട് ദേശത്ത് ചൊവ്വാട്ടിൽ മാധവന്റെ ഭാര്യ എം. പാർവ്വതി എന്നവർ 25-1-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാരിക്ക് ലഭിക്കാനുള്ള പ്രോവിഡന്റ് ഫണ്ട് ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| C. K. മാധവൻ | ഭർത്താവ് | 56 |

താലൂക്കാഫീസ്, (ഒപ്പ്)
തൃശ്ശൂർ. തഹശീൽദാർ.

### Chavakkad Taluk

ചാവക്കാട് താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ എ3-9709/82. 1982 നവംബർ 12.

ചാവക്കാട് താലൂക്ക്, വെങ്കിടങ്ങ് വില്ലേജിൽ തലക്കോട്ടുകര ചാക്കപ്പൻ ഫ്രാൻസിസ് എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ മേരി ഫ്രാൻസിസ് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ശ്രീ. ഫ്രാൻസിസിന് ലഭിക്കുന്നതിനുള്ള ഫാമിലിപെൻഷൻ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മേരി ഫ്രാൻസിസ് | ഭാര്യ | 52 |
| 2 | മേരി ഷീന | മകൾ | 12 |
| 3 | അന്ന ഷൈല | ,, | 10 |
| 4 | ട്രീസ ഷൈനി | ,, | 10 |

രണ്ടു മുതൽ നാലുകൂടി മൈനർമാരുടെ രക്ഷിതാവ് 1-ാംനമ്പർകാരി മേരി ഫ്രാൻസിസ് ആകുന്നു.

(2)

നമ്പർ എ3-10014/82. 1982 നവംബർ 19.

ചാവക്കാട് താലൂക്ക് പൂക്കോട് വില്ലേജിൽ കുററപ്പെട്ടി ബാലൻനായർ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കാളിക്കുട്ടി അമ്മ അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കുററപ്പെട്ടി ബാലൻനായർക്ക് ലഭിക്കുന്നതിനുള്ള പെൻഷൻബാക്കി മുതലായവ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം, ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാളിക്കുട്ടിഅമ്മ | ഭാര്യ | 56 |
| 2 | ശ്രീമതി | മകൾ | 29 |
| 3 | ദേവയാനി | ,, | 24 |
| 4 | ഗിരിജ | ,, | 21 |
| 5 | സുബ്രഹ്മണ്യൻ | മകൻ | 19 |
| 6 | ശാലിനി | മകൾ | 16 |

(3)

നമ്പർ എ3-10044/82. 1982 നവംബർ 19.

ചാവക്കാട് താലൂക്ക് എങ്ങണ്ടിയൂർ വില്ലേജിൽ വടക്കുംഞ്ചേരി വാസുദേവൻ എന്നയാൾ മരിച്ചതിനാൽ, ടിയാന്റെ ഭാര്യ ശ്രീമതി അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച വടക്കുംഞ്ചേരി വാസുദേവന് കള്ളുവ്യവസായ ക്ഷേമനിധിയിൽ നിന്നും ലഭിക്കുന്നതിനുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | അവകാശികളും മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി | ഭാര്യ | 52 |
| 2 | രഞ്ജിത | മകൾ | 22 |
| 3 | ഭാസ്കരൻ | മകൻ | 21 |

(4)

നമ്പർ. എ3-10067/82. 1982 നവംബർ 19.

ചാവക്കാട് താലൂക്ക് ഗുരുവായൂർ വില്ലേജിൽ മുണ്ടാറ വേലായുധൻ എന്നയാൾ മരിച്ചതിനാൽ, ടിയാന്റെ ഭാര്യ അമ്മു അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച മുണ്ടാറ വേലായുധന് ലഭിച്ചിരുന്ന സിലോൺ പെൻഷൻ ബാക്കി ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകളും സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | അവകാശികളും മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അമ്മു | ഭാര്യ | 65 |
| 2 | സുശീല | മകൾ | 45 |
| 3 | ധർമ്മപാലൻ | മകൻ | 42 |
| 4 | ഭാനുമതി | മകൾ | 34 |

താലൂക്കാഫീസ്,
ചാവക്കാട്.

(ഒപ്പ്)
തഹശീൽദാർ.

# PALGHAT DISTRICT

## Ottapalam Taluk

പരസ്യം

(1)

നമ്പർ ഡി3-9639/82. 1982 നവംബർ 26.

ഒറ്റപ്പാലം താലൂക്ക് വിളയൂർ വില്ലേജ് വിളയൂർ ദേശത്ത് പന്തനാറ പറമ്പിൽ വീട്ടിൽ താമസം കാട്ടിലമഠത്തിൽ നാരായണൻ നായർ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ കെ. ദേവകി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ദേവകി | ഭാര്യ | 38 |
| 2 | കെ. എൻ. രാജേശ്വരി | മകൾ | 12 |
| 3 | കെ. എൻ. വിജയ | ,, | 8 |

ക്രമ നമ്പർ 2 & 3 മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി കെ. ദേവകി ആകുന്നു.

(2)

നമ്പർ ഡി3-1697/82. 1982 നവംബർ 26.

ഒറ്റപ്പാലം താലൂക്ക് അനങ്ങനടി വില്ലേജ് പനമണ്ണ ദേശത്ത് കണ്ണൻ കുത്ത് കളത്തിൽ താമസം പാലന്നൂർ അംശം പുന്നൂര് ചെറുപാലം ദേശത്ത് കരിങ്കാലി തെങ്ങുംകളത്ത് ശങ്കരനുണ്ണി നമ്പി മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ കെ. മാലതി അമ്മ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്നു കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നല്കുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ, നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| കെ. മാലതി അമ്മ | ഭാര്യ | 49 |

താലൂക്കാഫീസ്,
ഒറ്റപ്പാലം.

(ഒപ്പ്) കെ. പി. ഗോവിന്ദൻകുട്ടി നായർ,
തഹശീൽദാർ.

# MALAPPURAM DISTRICT

## SHORT TENDER NOTICE

No. D3-3150/82. *30th November* 1982.

Sealed tenders are invited for the supply of survey stones of the specifications and quantity described below:-

The tenders should be superscribed as "Tender for the supply of survey stones for "Tirur Taluk" and addressed to the Assistant Director of Survey and Land Records, (Re-survey) Malappuram so as to reach him before 3 p. m. on 16-2-1983. Late tenders will not be accepted. Tenders will be opened at 4 p. m. on 16-2-1983, in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied when required within 15 days from the date of indent and at the places which will be mentioned in the indent.

The persons submitting tenders should produce a solvency certificate on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract, clearly indicating the details of the properties which should not be to an amount less than 10% of the estimated cost (subject to a minimum of Rs. 10,000) of their tender along with their tenders.

In the case of successful tenderers they should pledge the properties to the value of 50% of the total value shown in the solvency certificate with the Government till the expiry of the contract, or they should pledge the Bank Draft/Bank Guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records,

(Re-survey) Malappuram obtain the requisite tender forms in which tenders should be submitted.

Application for the tender forms should be accompanied by a cash remittance of Rs. 10 (Rupees Ten only) with salestax which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 12 noon on 16-2-1983. Cheques, postage stamps, etc., will not be accepted towards the cost of forms, nor will the forms be sent by V. P. P. Duplicate tender forms, if required will be issued at Rs. 2 (Rupee two only) per copy.

| *Description of survey stones* | *Approximate number of survey stones required for the Tirur Taluk* |
|---|---|
| Hard granite stones of durable quality having dimensions 60 x 15 x 15 cms. | 10,000 (Ten thousand only) |

Each stone must have a coconut tree mark in 1 cm. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms. and the top of the mark shall be 7 cms. below the top level of the stones.

The traverse stones to be supplied for the Survey of Municipal area required for Block Boundary Khandam boundary, Trijunction points etc. must have the approximate symbols as per rules which will be specified in the indents. All the stones must be roughly squared to one-third of their length from the top.

Each tenderer should deposit Rs. 520 (Rupees five hundred and twenty only) towards the earnest money before 1 p. m. on 16-2-1983 and the receipt attached with the tender. Earnest money deposit may be either in the form of crossed bank draft or treasury savings bank deposit or Government promissory notes. An agreement in the prescribed form in stamp paper worth Rs. 3 duly executed should also be enclosed with the tender.

Tender received without the earnest money deposit and the agreement will not be considered.

Any further informations if required can be had from the office of the undersigned on any working day during office hours.

തിരൂർ താലൂക്ക് റീസർവ്വെ ആവശ്യത്തിന് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവ്വെ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡറുകൾ അടക്കം ചെയ്ത കവറിൻമേൽ "തിരൂർ താലൂക്ക് റീ.സർവ്വെ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്നെഴുതി അസിസ്റ്റൻറ് ഡയറക്ടർ, (റീസർവ്വേ), മലപ്പുറം എന്ന വിലാസത്തിൽ 16-2-1983 ബുധനാഴ്ച വൈകുന്നേരം മൂന്നു മണിക്കോ അതിനു മുൻപോ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. താമസിച്ചു കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ 16-2-1983-ന് 4 മണിക്ക് തൽസമയം ഹാജരുള്ള ടെൻഡറുകാരുടേയോ അവർ രേഖാമൂലം അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവ്വേക്കല്ലുകൾ റീസർവ്വേക്കുവേണ്ടി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥൻമാർ നൽകുന്ന ഇൻഡൻറിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ ഇൻഡൻറു കിട്ടി പതിനഞ്ചു ദിവസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെൻഡറിന്റെ അടങ്കൽ തുകയുടെ പത്തുശതമാനത്തിൽ കുറയാത്ത തുകക്കുള്ള (10,000 രൂപയിൽ കുറയാതെ) ടെൻഡറുകാരന്റെ സ്വകാര്യസ്വത്തുക്കളുടെ വിവരങ്ങൾ കാണിച്ചിട്ടുള്ള സോൾവൻസി സർട്ടിഫിക്കററ് മൂന്നു രൂപ മുദ്രപത്രത്തിൽ ബന്ധപ്പെട്ട തഹശീൽദാരിൽ കരാർ തിയതിക്ക് ആറുമാസത്തിനകം വാങ്ങിയത് ടെൻഡറുകളോടൊപ്പം അടക്കം ചെയ്തിരിക്കണം.

സ്ഥിരപ്പെടുത്തുന്ന കരാറുകാരൻ തന്റെ "സോൾവൻസി സർട്ടിഫിക്കററിൽ" കാണിച്ച സ്വകാര്യ സ്വത്തുക്കളുടെ പകുതി വിലക്കുതുല്യമായ വസ്തുക്കൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെൻറിലേക്ക് ഈടു വയ്ക്കുകയോ അതല്ലെങ്കിൽ കരാറിന്റെ അടങ്കൽതുകയുടെ 5 ശതമാനം വരുന്ന തുക ബാങ്കിൽ അടച്ച ബാങ്ക് ഡ്രാഫ്റ്റോ, ഗ്യാരണ്ടിയോ കരാർ അവസാനിക്കുന്നതുവരെ ഈടു നൽകേണ്ടതാണ്. ഇതു കരാർ ഏൽക്കുമ്പോൾ അടങ്കൽതുകയുടെ 5 ശതമാനം ജാമ്യതുകയായി വയ്ക്കുന്നതിനു പുറമെയാണ്.

ടെണ്ടർ സമർപ്പിക്കുന്നതിനുള്ള നിശ്ചിത ഫോറം അസിസ്റ്റൻറ് ഡയറക്ടർ, റീസർവ്വേ, മലപ്പുറം എന്ന വിലാസത്തിൽ അപേക്ഷ കൊടുത്ത് ടെൻഡർ ഫാറത്തിന്റെ വില പത്തു രൂപയും വിൽപ്പന നികുതിയും പണമായി ഒടുക്കി വാങ്ങാവുന്നതാണ്. യാതൊരു കാരണവശാലും ടെൻഡർ ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങളുടെ വിൽപ്പന 16-2-1983-ന് ഉച്ചയ്ക്ക് 12 മണിക്ക് അവസാനിക്കുന്നതാണ്. ചെക്കുകൾ, തപാൽ മുദ്രകൾ മുതലായവ ടെൻഡർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുകയോ, ടെൻഡർ ഫാറം വി. പി. പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ടെൻഡർഫാറത്തിന്റെ ഡ്യൂപ്ലിക്കേററ് പ്രതി രണ്ടു രൂപ നിരക്കിൽ ലഭിക്കുന്നതാണ്.

| | |
|---|---|
| സർവ്വെകല്ലുകളുടെ വിവരണം— | നല്ല ഉറപ്പിലുള്ള കരിങ്കല്ലിൽ 60 x 15 x 15 സെ. മീ. അളവിലുള്ള കല്ലുകൾ. |
| ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം— | 10,000 (പതിനായിരംമാത്രം) |

ഓരോ കല്ലിന്റെയും മുകളിൽനിന്ന് മൂന്നിലൊന്നു ഭാഗം ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് മൊത്തം 12 സെൻറിമീററർ നീളവും 7 സെൻറിമീററർ വീതിയും ഉള്ള ഒരു തെങ്ങടയാളം 1 സെൻറിമീററർ ആഴത്തിൽ കൊത്തിയിരിക്കണം. തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളിൽനിന്നും 7 സെൻറിമീററർ താഴെ ആയിരിക്കണം.

മുൻസിപ്പൽ അതിർത്തിക്കുള്ളിൽ സ്ഥാപിക്കേണ്ടിവരുന്ന കല്ലുകൾക്കും, വാർഡ് അതിരിലും ബ്ലോക്ക് അതിരിലും; ഖണ്ഡം അതിരിലും, ട്രൈജംഗ്ഷൻ പോയിൻറുകളിലും സ്ഥാപിക്കേണ്ടിവരുന്ന കല്ലുകൾക്കും ഇൻഡൻറുകളിൽ പറയുന്നമാതിരിയുള്ള നിയമാനുസൃതമായ അടയാളങ്ങൾ കൂടി രേഖപ്പെടുത്തേണ്ടതാണ്.

ഓരോ ടെൻഡറുകാരനും 16-2-1983-ൽ 1 മണിക്കു മുൻപായി 520 (അഞ്ഞൂററി ഇരുപത്. രൂപ) നിരതദ്രവ്യം ആയി കെട്ടിവച്ചതിനുള്ള രസീതും ടെൻഡറിനോടൊപ്പം സമർപ്പിക്കണം. നിരതദ്രവ്യം ബാങ്ക് ഡ്രാഫ്റ്റായോ ട്രഷറി സേവിംഗ്സ് ബാങ്ക് ഡിപ്പോസിററായോ ഗവൺമെൻറ് പ്രോമിസറി നോട്ടായോ നൽകാവുന്നതാണ്. ടെൻഡറിനോടൊപ്പം 3 രൂപ വിലക്കുള്ള മുദ്രപ്പത്രത്തിൽ നിശ്ചിത ഫാറത്തിൽ എഗ്രിമെൻറ് രേഖപ്പെടുത്തി ടെൻഡറിനോടുകൂടി അടക്കം ചെയ്തിരിക്കണം. മേൽ വ്യവസ്ഥ അനുസരിച്ചുള്ള നിരതദ്രവ്യമോ കരാറോ കൂടാതെ ലഭിക്കുന്ന ടെൻഡറുകൾ പരിഗണിക്കുന്നതല്ല.

ആവശ്യമെന്നു കാണുന്ന കൂടുതൽ വിവരങ്ങൾ താഴെ ഒപ്പിട്ടിട്ടുള്ള ആളുടെ ആഫീസിൽ ആഫീസ് സമയങ്ങളിൽ അന്വേഷിച്ചറിയാവുന്നതാണ്.

മലപ്പുറം.

സ്വി. ബാലൻ നമ്പ്യാർ,
അസിസ്റ്റൻറ് ഡയറക്ടർ,
റീ-സർവ്വെ.

## Ernad Taluk

പരസ്യം

(1)

റെഫ്. B4-3402/82. 1982 നവംബർ 26.

ഏറനാട് താലൂക്കിൽ മമ്പാട് വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. കവിരായിൽ കുര്യൻ മാത്തൻ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിന്മേൽ മമ്പാട് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചത് പ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ, തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കവിരായിൽ ശോശാമ്മ മാത്തൻ | ഭാര്യ | 74 |
| 2 | ചരിവുപറമ്പിൽ ഏലിയാമ്മ കുരുവിള | മകൾ | 52 |
| 3 | കവിരായിൽ കുര്യൻ | മകൻ | 47 |
| 4 | ,, എബ്രഹാം | ,, | 37 |
| 5 | പുറംപള്ളിൽ ശോശാമ്മ വർഗ്ഗീസ് | മകൾ | 33 |

(2)

Ref. B4-16961/82. 1982 നവംബർ 30.

ഏറനാട് താലൂക്കിൽ കാവനൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. പി. നീലകണ്ഠൻ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിന്മേൽ കാവനൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നു കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചത് പ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ തപാൽമാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. വിശാലാക്ഷി | ഭാര്യ | 49 |
| 2 | പി. ഷീല | മകൾ | 23 |
| 3 | പി. ലൈല | ,, | 2[illegible] |
| 4 | പി. ശശികല | ,, | 18 |
| 5 | പി. ലാലിമോൾ | ,, | 15 |

താലൂക്കാഫീസ്,
മഞ്ചേരി.

(ഒപ്പ്)
തഹസീൽദാർ,
ഏറനാട്.

